# THE CHURCH WEEKLY

ചർച്ച്വീക്കിലി

ഒററപ്രതി 2 ണ.

| വാല്യം XI | 1957 മാർച്ച് 31 ഞായർ | ലക്കം 13 |
|---|---|---|


Editorial

## തെരഞ്ഞെടുപ്പിനുശേഷം

കേരളത്തിലെ ഒന്നാമത്തെ പൊതുതെരഞ്ഞെടുപ്പ് ഏറെക്കുറെ സമാധാനപരമായി നടന്നുകഴിഞ്ഞു. തെരഞ്ഞെടുപ്പിൻെറ ആരംഭദശയിൽ ഈ പംക്തികളിൽ ഞങ്ങളുടെ അഭിപ്രായം പ്രകടിപ്പിച്ചിരുന്നതു് വായനക്കാർ ഓക്കുമല്ലൊ. ഒരു രാഷ്ട്രീയപാർട്ടി എന്ന നിലയിൽ കമ്മ്യൂനിസ്റ്റ്കക്ഷിയാണു' കേരളത്തിൽ ഏററം സുസംഘടിതമെങ്കിലും അഖിലേന്ത്യാ അടിസ്ഥാനത്തിൽ വീക്ഷിക്കുമ്പോൾ നാം കോൺഗ്രസ്സിനോ പി. എസ്സ്. പി. യ്ക്കോ വോട്ടു ചെയ്യുകയാണു് വേണ്ടതെന്നു് ഞങ്ങൾ അഭിപ്രായപ്പെട്ടു. ഒരു ഉറച്ച ഗവണ്മെൻറുണ്ടാകുവാൻ കോൺഗ്രസ്സിനെ ശക്തിപ്പെടുത്തുകയാണു് കരണീയമെന്നും പ്രതിപാദിച്ചിരുന്നു.

കേരളത്തിലെ പൊതുജനങ്ങൾ, ഒരുറച്ച ഗവണ്മെൻറു രൂപവൽക്കരിക്കുവാൻ കമ്മ്യൂണിസ്റ്റ്പാർട്ടിക്കാണു് കഴിവുള്ളതെന്നു്. തെരഞ്ഞെടുപ്പുമൂലം വിധിയെഴുതിക്കഴിഞ്ഞു. കോൺഗ്രസ്സണികളിൽ ഇത:പര്യന്തമുണ്ടായിട്ടുള്ള ഭിന്നതകളും തൊഴുത്തിൽക്കുത്തുമാണു് ഈ വിധിക്കു് കാരണമെന്നു് സ്പഷ്ടമാണു്. കേരളമൊഴിച്ചു് മിക്ക സ്റ്റേററുകളിലും കമ്മ്യൂണിസ്റ്റുപാർട്ടിയുടെ ശക്തി കുറയുകയാണു് ചെയ്തിട്ടുള്ളതു്.

തികച്ചും ജനാധിപത്യപരമായ മാർഗ്ഗങ്ങളിൽക്കൂടിഒരു കമ്മ്യൂണിസ്റ്റു ഗവണ്മെൻറു് അധികാരത്തിൽ വരുന്നതു് ലോകത്തിൽ ഇതു് ആദ്യമായിട്ടാണു്. കമ്മ്യൂണിസ്റ്റുപാർട്ടിയുടെ ഭൂതകാല ചരിത്രം എന്തുതന്നെ ആയിരുന്നാലും ജനാധിപത്യത്തിൽ വിശ്വസിക്കുന്ന,ഇൻഡ്യയിൽ പ്രസ്തുതമാർഗ്ഗങ്ങൾ അവർ ആദരിക്കുന്നിടത്തോളംകാലം ഒരു ഗവണ്മെൻറു സംഘടിപ്പിക്കുവാൻ ആ പാർട്ടിക്കു് അവകാശമുള്ളതാണു്. പൊതുജനങ്ങളുടെ പിൻതുണയും ആ ഗവണ്മെൻറിനു് നൽകേണ്ടതാണു്. ഇൻഡ്യൻ ഭരണഘടനയുടെ ചട്ടക്കൂട്ടിൽ ഒതുങ്ങിനിൽക്കുന്നതാണെന്നും രണ്ടാംപഞ്ചവത്സരപദ്ധതി നടപ്പിലാക്കാൻ പരമാവധി ശ്രമിക്കുന്നതാണെന്നും പാർട്ടിവക്താക്കൾ പ്രസ്താവിച്ചുകഴിഞ്ഞു. വ്യക്തിസ്വാതന്ത്ര്യത്തിനു ഹാനി തട്ടാത്തിടത്തോളം കാലം ഒരു കമ്മ്യൂണിസ്റ്റ് ഗവണ്മെൻറിനുപിന്തുണ നൽകുകയാണു് കേരളത്തിലെ ജനങ്ങൾ ഇന്നു ചെയ്യേണ്ടതു്. കേരളത്തിനു വെളിയിൽ നിന്നു മൂലധനം മുടക്കി ആരും ഇവിടെ വ്യവസായങ്ങൾ തുടങ്ങുവാൻ മുതിരുകയില്ല. അപ്രകാരം തന്നെ വിദേശകമ്പനികൾ ദേശസാൽക്കരിക്കണമെന്നു കമ്മ്യൂണിസ്റ്റ്പാർട്ടി അഭിപ്രായപ്പെട്ടിരിക്കയാൽ വിദേശമൂലധനവും കേരളത്തിലേയ്ക്കു് വരാൻ പോകുന്നില്ല. അതുകൊണ്ടു് കമ്മ്യൂണിസ്റ്റ് ഗവണ്മെൻറിൻെറ വിജയം പ്രാദേശിക മൂലധനവും വിഭവങ്ങളും ഉപയോഗിച്ചു് വികസനപദ്ധതികൾ പുരോഗമിപ്പിക്കുവാനുള്ള കഴിവിനെയാണു് ആശ്രയിച്ചിരിക്കുന്നതു്. വ്യക്തിസ്വാതന്ത്ര്യത്തിൽ കൈകടത്താതെ ഇതു സാധിക്കണം. അപ്രകാരംതന്നെ ഗവണ്മെൻറു സർവീസിലുള്ളവരുടെമേൽ സമ്മർദ്ദം ചെലുത്താതെ അവരുടെ കഴിവുകൾ ഉപയോഗിക്കുകയും വേണം. മുതലാളിതാല്പര്യങ്ങൾ പരിരക്ഷിക്കാനുള്ള വ്യഗ്രതമൂലം കടന്നുകൂടാറുള്ള അഴിമതികൾക്കു് കമ്മ്യൂണിസ്റ്റ്ഗവണ്മെൻറിൻെറ കീഴിൽ ഒരു ശമനം വരാൻ ധാരാളം സാധ്യതയുണ്ടു്. ഇങ്ങനെ കമ്മ്യൂണിസ്റ്റുപാർട്ടിക്കും ജനാധിപത്യം പുലത്താൻ സാധ്യമാണെന്നു് തെളിയിക്കുവാൻ ആ പാർട്ടിക്കു കിട്ടിയിരിക്കുന്ന അവസരം ഏതുവിധം വിനിയോഗിക്കുന്നു എന്നു് ലോകത്തിലുള്ള എല്ലാ രാജ്യങ്ങളും കൗതുകത്തോടുകൂടി വീക്ഷിച്ചുകൊണ്ടിരിക്കും.

കേരളത്തിൽ മാത്രമല്ല കോൺഗ്രസ്സ് പരാജയപ്പെട്ടിട്ടുള്ളതു്. ഒറീസ്സായിൽ ഭൂരിപക്ഷം കിട്ടിയിരിക്കുന്നതു് വലതുപക്ഷ കക്ഷികൾക്കാണു്. പാററ്നായിലെ രാജാവാണു് ഒരു കോൺഗ്രസ്സേതര ഗവണ്മെൻറുണ്ടാക്കാൻ ശ്രമിക്കുന്നതു്. കേരളത്തിൽ ഇടതുപക്ഷം ഭരിക്കുമ്പോൾ ഒറീസ്സായിൽ വർഗ്ഗീയപാർട്ടികൾ ഉൾപ്പെട്ട വലതു പക്ഷമാണു് ഭരിക്കുവാൻ പോകുന്നതു്. ഇവ തമ്മിൽ ഒരു താരതമ്യപഠനം നടത്തുവാൻ ഇൻഡ്യൻ ജനതയ്ക്കു് അവസരം ലഭിച്ചിരിക്കയാണു്. ഇടതും വലതും മദ്ധ്യവുമായ സംഘടനകളെ ഉൾക്കൊള്ളാനും അവ തമ്മിലുള്ള വൈപരീത്യങ്ങളിൽക്കൂടി രാജ്യത്തെ അഭിവൃദ്ധിപ്പെടുത്താനും ഇൻഡ്യൻ ഡമോക്രസിക്കുള്ള കഴിവു പരീക്ഷിക്കുവാനും ഈ തെരഞ്ഞെടുപ്പ് വഴി തെളിയിച്ചിരിക്കുകയാണു്. കേന്ദ്രത്തിൽ സുശക്തമായ ഒരു കോൺഗ്രസ്സ്ഗവണ്മെൻറുണ്ടായിരിക്കും. സോഷ്യലിസ്റ്റ്രാഷ്ട്രം സംവിധാനം ചെയ്യുവാൻ തീരുമാനിച്ചിരിക്കുന്ന ഒരു ജനാധിപത്യ രാഷ്ട്രീയപാർട്ടി സുശക്തം പുരോഗമന പന്ഥാവിൽ മുന്നേറുകയാണെങ്കിൽ മററുപാർട്ടികൾ ഇവിടെ വളരുകയില്ല.

# ആഫ്‌റിക്കയിലെ കാപ്പിരിക്വായിക്കറന്മാർ

ii

(എൻ. എം. ഏബ്രഹാം ബി. എ. ന്യൂയോക്ക്)

ഈ അടുത്തകാലത്തു് ആഫ്രിക്കയിലെ വൈദികാഭ്യസനം സംബന്ധിച്ച അന്വേഷണം നടത്തി റിപ്പോർട്ടു ചെയ്യാൻ നിയുക്തമായ ഒരു വിദഗ്ദ്ധക്കമ്മിററിയിൽ ഇപ്പോൾ അഭ്യസനം നടത്തുന്ന യൂണിയൻ തീയോളജിക്കൽ സെമ്മനാരിയിലെ പ്രഫസറായ ഡോക്ടർ ബേററ്സ് (Dr. Bates) ഒരു അംഗമായിരുന്നു. അദ്ദേഹം കഴിഞ്ഞ ദിവസം ഒരു സംഭവകഥ പറയുകയുണ്ടായി. ഒരു ആഫ്രിക്കൻ സംസ്ഥാനമായ ബൽജിയൻ കോംഗോയിൽ അദ്ദേഹം കഴിഞ്ഞ വർഷം എത്തിയപ്പോൾ ഒരു കുഗ്രാമം സന്ദർശിക്കുവാനിടയായി. ആ ഗ്രാമത്തിലുള്ള പള്ളി പൊളിച്ചുകളയണമെന്നു് ആ പള്ളിയിലെ മൂപ്പനായ കാപ്പിരിയോടു് നാട്ടുകാർ ആവശ്യപ്പെട്ടു. കാരണമായി അവർ പറഞ്ഞതു് ആ പള്ളി ഭിത്തികളിൽ കൂടോത്രം വച്ചിട്ടുണ്ടെന്നും, അതു് എടുത്തുകളയണമെന്നും, ആ കൂടോത്രം മൂലമാണു് തങ്ങളുടെ കൂടോത്രത്തിനു് ശക്തി കുറയുന്നതെന്നുമാണു്. യാതൊരു കൂടോത്രവും പള്ളിഭിത്തികളിലില്ലെന്നു് പറഞ്ഞു ഭിത്തി പൊളിക്കാൻ വിസമ്മതിച്ച ആ മൂപ്പനെ ഗ്രാമക്കാർ കുരിശിൽ തറച്ചു കൊന്നുവത്രെ. രണ്ടുകൊല്ലംമുമ്പു് നടന്ന ഒരു സംഭവമാണിതു്. ഇത്ര അന്ധമായ സംഭവങ്ങൾ നടക്കാവുന്ന ഒരു കാട്ടുപ്രദേശത്തു് ക്വായിക്കർ മിഷനറിമാരുടെ നിസ്വാത്ഥസേവനം വരുത്തിയ അന്തരം അത്ഭുതകരമാണു്. മൂന്നു ക്വായിക്കർ യുവാക്കന്മാർ 1902-ൽ മൊംബാസാ തുറമുഖത്തു് വന്നിറങ്ങി. എഡ്ഗാർ, ഹോൾസ്, മിൽസൻ എന്ന ഈ യുവാക്കന്മാർ 500 മൈൽ ഉള്ളിൽ പുതിയ റെയിൽപാത അവസാനിക്കുന്ന "കിസോസാ" എന്ന സ്ഥലത്തു് വന്നുചേർന്നു. ആനയും കാണ്ടാമൃഗവും ഒഴകിനടക്കുന്ന വനാന്തരങ്ങളിൽകൂടെ വിക്ടോറിയതടത്തിൻെറ ഒരു കരയിൽ 1000 ഏക്കർ സ്ഥലം ബ്രിട്ടീഷ്ഗവണ്മെൻെറിനോടു് ഏക്കറിനു് 4 സെൻറു വിലയ്ക്കു വാങ്ങി വാസമുറപ്പിച്ചു. സ്നേഹത്തിൻെറയും സൗഹാർദ്ദത്തിൻെറയും നിശ്ശബ്ദഭാഷയിൽകൂടെ കാട്ടുജാതിക്കാരുടെ ഇടയിൽ താമസിച്ചു സേവനമാരംഭിച്ചു. ഭാഷയെന്നൊന്നു് സംസാരത്തിലായി മാത്രം അലിഖിതമായി അവിടെയുണ്ടു്. ലുറാഗോലി (Luragoli) ഭാഷയിൽ സംസാരിച്ചു് അക്ഷരങ്ങൾ ഈ മിഷനറിമാർ സൃഷ്ടിക്കേണ്ടതായിവന്നു. ഒന്നുരണ്ടു കൊല്ലങ്ങൾകൊണ്ടാണു് കാട്ടുജാതിക്കാരുമായി ശരിയായി ആശയവിനിമയം നടത്താൻ അവക്കു സാധിച്ചതു്. പിന്നീടു് പുരോഗമനം ശീഘ്രഗതിയിലായി. വേണമെങ്കിൽ ആയിരക്കണക്കിനു് അവക്കു കാപ്പിരികളെ "മാർഗ്ഗത്തിൽ" ചേക്കാമായിരുന്നു. ക്വായിക്കർമാർ ആ കാര്യത്തിൽ അത്ര "വെപ്രാള"മൊന്നും കാണിക്കുന്നില്ല. ഒരു ഡോക്ടറും ഇവരുടെ സഹായത്തിനു് എത്തി. മൂന്നുകൊല്ലങ്ങൾ കഴിഞ്ഞാണു് ആദ്യത്തെ ക്രിസ്ത്യാനിയായി ഒരാളെ അവർ മതത്തിൽ ചേത്തതു്. ക്രിസ്തുമതമെന്താണെന്നു് ശരിയായ ധാരണകൾകൂടാതെ ഒരുത്തരേയും അവർ മതത്തിൽ ചേക്കാൻ ബദ്ധപ്പെട്ടില്ല. ആ ധാരണകൾ നൽകുവാൻ ആത്മാത്ഥമായ ശ്രമം മിഷനറിമാർ നടത്തി; 12 വർഷത്തിനുശേഷം 1914-ൽ 2000 കാപ്പിരികൾ ക്രമമായി ആരാധനയിലും അഭ്യസനകളിലും സംബന്ധിച്ചിരുന്നുവെങ്കിലും 48 പേരേ മാത്രമെ ക്വായിക്കർ സംഘത്തിലെ ("Society of Friends") അംഗങ്ങളായി അംഗീകരിച്ചിരുന്നുള്ളു. ആഫ്‌റിക്കയിലെ ദേശീയമായ ആചാരമര്യാദകളെയും സാംസ്കാര വിശേഷങ്ങളേയും നിലനിത്തുന്ന

---

അവിടവിടെ പ്രാദേശികമായ കാരണങ്ങളാൽ ശക്തിപ്പെട്ടുവരുന്ന കക്ഷികൾ ഇടതുപക്ഷമായാലും വലതുപക്ഷമായാലും ക്രമേണജനായത്തഭരണസമ്പ്രദായരത്തിൽ പരിശീലിപ്പിക്കപ്പെട്ടു് രാഷ്ട്രശരീരത്തിലേയ്ക്കു് ചേക്കപ്പെട്ടുമെന്നു് ആശിക്കാം.

കേരളത്തിൽ ഇനി എത്ര കാലത്തേയ്ക്കു് കമ്മ്യൂണിസ്റ്റുഭരണം തുടരുമെന്നു് ചിന്തിക്കുന്നതു് അസ്ഥാനത്താവുകയില്ല. അടുത്ത അഞ്ചുവർഷത്തേയ്ക്കു് ഭരിക്കുവാൻ പാർട്ടിക്കു കഴിയുമെന്നുതന്നെ വിചാരിക്കുക. അതുകഴിഞ്ഞോ? തൻെറ സമുദായത്തിലൊന്നിനു് ഉദ്യോഗമണ്ഡലങ്ങളിൽ കണക്കുതെററാതെ പ്രാതിനിദ്ധ്യം വേണമെന്നു ശഠിക്കുന്നവരും അമ്മാച്ചൻെറ മക്കൾക്കു ഉദ്യോഗം വാങ്ങിച്ചുകൊടുക്കാൻ തക്കംനോക്കി അധികാരസ്ഥാനങ്ങളിൽ പററിക്കൂടുന്നവരും തെരഞ്ഞെടുപ്പിനു സഹായിച്ച മുതലാളിമാർക്കു് ഒരു താങ്ങായിനിൽക്കണമെന്നു ആഗ്രഹിക്കുന്നവരും താൻ നശിച്ചാലും വേണ്ടില്ല മററവൻ തുലഞ്ഞാൽ മതിയെന്നു വിചാരിക്കുന്ന നേതാക്കന്മാരും എല്ലാം തലപുകഞ്ഞാലോചിക്കേണ്ട ഒരു വിഷയമാണിതു്. സമുന്നതങ്ങളായ ആദർശങ്ങൾ പ്രസംഗിക്കുകയും ജീവിതവുമായി അവ ബന്ധപ്പെടുത്താൻ വിസമ്മതിക്കുകയും ചെയ്യുന്ന സമുദായങ്ങൾ പ്രത്യേകം ശ്രദ്ധിക്കട്ടെ. ക്രിസ്തുമതവുമായി വലിയ ബന്ധമൊന്നുമില്ലാത്ത പ്രവത്തനങ്ങളിൽ അനേകവർഷങ്ങളായി ഏർപ്പെട്ടിരിക്കുന്ന മലങ്കര സുറിയാനി സമുദായവും ഈ വിഷയത്തെപ്പററി ചിന്തിക്കണം. പൊറുതിമുട്ടി കത്തോലിക്കാസഭയിലേയ്ക്കു് കടന്നു സമാധാനമായി സ്വൈര്യമായി കഴിക്കാമെന്നു വിചാരിക്കുന്ന പുരോഹിതന്മാരും മററും ഒരു ആത്മപരിശോധന നടത്തേണ്ട സമയവും ഇതുതന്നെയാണു്. സമാധാനവും സ്വൈര്യവും സാധാരണക്കാരൻെറ ജീവിതചര്യകളിൽ വൈഷമ്യങ്ങളിൽ അവനെ ആത്മീയമായും ലൗകികമായും സഹായിക്കുന്നതിൽ നിന്നുളവാകുന്നതാണു്, അല്ലാതെ അധികാരസോപാനത്തിൻെറ ഉച്ചസ്ഥാനത്തുനിന്നു പ്രസരിക്കുന്ന പ്രഭാപൂരത്തിൽ മയങ്ങി കിടക്കുമ്പോഴുണ്ടാകുന്നതല്ല എന്നു ശരിക്കു മനസ്സിലാക്കേണ്ട ആവശ്യമുണ്ടു്.

കമ്മ്യൂണിസ്റ്റുപാർട്ടിയുടെ ശക്തി മററു കക്ഷികളുടെ ബലഹീനതയിലാണു് സ്ഥിതിചെയ്യുന്നതു്. പ്രത്യേകിച്ചു് കേരളത്തിൽ നിജ്ജീവമായ സംസ്കാരങ്ങൾ തുത്തുമാററപ്പെടും. തൽസ്ഥാനത്തു് ഒരു സജീവസംസ്കാരം സ്ഥിരപ്രതിഷ്ഠിതമാകും. അങ്ങനെ വരാതിരിക്കണമെങ്കിൽ ബലഹീനമായ സംസ്കാരം ശുദ്ധീകരിച്ചു് പുഷ്ടിപ്പെടുത്താൻ അതിൻെറ പ്രോക്താക്കൾക്കു് സാധിക്കണം.

**രണ്ടുസ്നേഹിതന്മാർ—തുടർക്കഥ**

## അദ്ധ്യായം 10

# കണ്ണുവൈദ്യൻ

(എം. കുര്യൻ)

ലോകത്തിലെ അതിപുരാതന നഗരങ്ങളിലൊന്നായ ദമസ്ക്കോസിൽ പതിനെട്ടുകാരനായ ഒരു യുവാവിന് ആകർഷകമായി ഒട്ടുവളരെ കാഴ്ചകൾ കാണാനുണ്ട്. ഓരോന്നു നടന്നു കണ്ട്, മണിക്കൂറുകളും ദിവസങ്ങൾ തന്നെയും നീങ്ങുന്നതു് അറിഞ്ഞില്ലെന്നു പറയുകയായിരിക്കും വാസ്തവം. ഒട്ടകപ്പുറത്ത് കച്ചവടച്ചരക്കുകളും കയററി പൌരസ്ത്യരാജ്യങ്ങളിലേക്കു യാത്രചെയ്യുന്ന നീണ്ട കാരവാൻ സംഘങ്ങൾ, സദാ അഗ്നിജ്വാല
ച്ചുകൊണ്ടിരിക്കുന്ന, ഒരിരുമ്പുകൊല്ലന്റെ തീച്ചൂള, ഉരുക്കുവായ്ത്തലകൾ അഗ്നിയിൽവച്ചു പഴപ്പിച്ചു ചാണയ്ക്കു വയ്ക്കുന്ന സമ്പ്രദായം, വീണ വായിച്ച് വിഷമുള്ള പാമ്പുകളെ മയക്കി ഓരോരോ വേലകൾ കാണിക്കുന്ന പാമ്പാട്ടി, അങ്ങാടിയിൽ നിന്നു് കസർത്തുകാണിക്കുന്ന ഐന്ദ്രജാലികൻ, ചില വ്യക്തികളെ മയക്കി തന്റെ ഇച്ഛാനുസരണം പ്രവർത്തിപ്പിക്കുന്ന ഈജിപ്തുസ്വദേശിയായ മയക്കുവിദ്യക്കാരൻ എന്നിങ്ങനെ ഒട്ടനവധി പുതിയ കാഴ്ചകൾ ലൂക്കോസു നടന്നുകണ്ടു. ഇവയുടെ നൂതനത്വം കാരണമായി മററു സകല കാര്യങ്ങളും രണ്ടുമൂന്നു ദിവസത്തേക്കു് ആ യുവാവിന്റെ മനസ്സിൽ നിന്നു പറന്നു പോയിരുന്നു. മൂന്നു ദിവസം കഴിഞ്ഞപ്പോൾ മാത്രമാണു് ശൌലിനെപ്പററി തെരക്കിയില്ലല്ലൊ എന്നു ആ യുവാവു് ഓർമ്മിച്ചതു്.

ലൂക്കോസ് ചെന്നു കയറിയപ്പോൾ യൂദായും നിക്കാനോരും കടയ്ക്കുള്ളിലില്ലായിരുന്നു. അവിടെ ജോലി ചെയ്തിരുന്ന ഒരു ചെറുപ്പക്കുത്തി ആ യുവാവിനെ കടയുടെ പുറകുവശത്തുള്ള തോട്ടത്തിലേക്കു് ആനയിച്ചു. ലൂക്കോസ് തോട്ടത്തിൽ പ്രവേശിച്ച ഉടനെ നിക്കാനോർ മുമ്പോട്ടു വന്നു, കെട്ടിപ്പിടിച്ചു്, ആ യുവാവിനു സ്വാഗതം പറഞ്ഞു.

''ശൌലിനെ കൂട്ടിക്കൊണ്ടുവന്ന സഹോദരാ! ഈ വീട്ടു് നിങ്ങൾക്കു് എന്നും സ്വാഗതമരുളും.''

ലൂക്കോസ് ഒന്നു ഞെട്ടി. എന്തു്? ശൌലിനെ ശത്രുപക്ഷത്തിനു് ഏല്പിച്ചു കൊടുത്തതു സംബന്ധിച്ചു സിൽവാനസ് പറഞ്ഞതു് വാസ്തവമായി പരിണമിച്ചിരിക്കുമോ? ലൂക്കോസിനു വിശ്വാസം വന്നില്ല: ''ശൌലിൽവന്നതിൽ നിങ്ങൾ സന്തോഷിക്കുകയാണോ?''

''അതേ, തീർച്ചയായും.''

ലൂക്കോസിന്റെ സംശയം വർദ്ധിച്ചു: ''പക്ഷേ ശൌൽ ഇവിടേക്കു വന്നതു് നിങ്ങളെ പീഡിപ്പിക്കാനായിരുന്നല്ലൊ.''

നിക്കാനോർ മറുപടി പറഞ്ഞു: ''നിങ്ങൾ റോഡിൽ വച്ചു് ആ മനുഷ്യനെ കണ്ടുമുട്ടുന്നതിനു തൊട്ടുമുമ്പു യേശു അയാൾക്കു സ്വയം വെളിപ്പെടുത്തി. ശൌൽ ഇപ്പോൾ ഞങ്ങളുടെ സംഘത്തിൽ ഒരുവനാണു്.''

യരുശലേമിൽവച്ചു് മതഭ്രാന്തുപിടിച്ചു മദോന്മത്തനായി മതസ്യസംഘത്തിൽ പെട്ടവരെ പീഡിപ്പിക്കുക ജീവിത വ്രതമാക്കി ഓടിനടന്ന മനുഷ്യൻ ഇത്രവേഗം കക്ഷി മാറുക ലൂക്കോസിനു് അവിശ്വസനീയമായി തോന്നി. ''പക്ഷേ, നിങ്ങൾ അയാളെ വിശ്വസിക്കുന്നുണ്ടോ?''

''യേശു വിളിക്കുന്നതിനുമുമ്പു് ഒരു മനുഷ്യൻ എങ്ങനെയുള്ളവനായിരുന്നു എന്നതല്ല കാര്യം; അയാൾ, വിളികേട്ടു്, അതിനനുസരിച്ചു് പ്രവർത്തിക്കുന്നുണ്ടോ എന്നാണു നോക്കേണ്ടതു്. വന്നു കാണുക. ശൌൽ തോട്ടത്തിന്റെ അങ്ങേ അററത്തിരുന്നു പ്രാർത്ഥിക്കുകയാണു്.''

''ഇപ്പോഴും കണ്ണിനു കാഴ്ചയില്ലേ?''

''ഇല്ല, എന്നാൽ ഈ നഗരത്തിൽ തന്നെയുള്ള അനന്യാസ് താമസിയാതെ ശൌലിനെ സന്ദർശിക്കുമെന്നു് ശൌലിനു ഒരു ദർശനമുണ്ടായി. രോഗശാന്തിവരമുള്ള ഒരു ശിഷ്യനാണു് അനന്യാസ്.''

ശേശുവിന്റെ ശിഷ്യന്മാർക്കു് ലഭിച്ചിട്ടുണ്ടെന്നു പരക്കെ പറയപ്പെട്ടുന്ന രോഗശാന്തിയുടെ വരം പ്രയോഗിച്ചു് കാണുന്നതിൽ ലൂക്കോസിനു താല്പര്യമുണ്ടു്. ആ സംഭവം നേരിട്ടുകണ്ടാൽ, അതിന്റെ രഹസ്യം ഒരു പക്ഷേ മനസ്സിലാക്കാൻ സാധിച്ചേക്കുമെന്നു ആ യുവാവു് ആശിച്ചു. ''അനന്യാസ് വരുന്ന സമയത്തു് ഇവിടെ ഉണ്ടായിരുന്നാൽ കൊള്ളാമെന്നു് എനിക്കാഗ്രഹമുണ്ടു്.

''അതു കാണാൻ വിരോധമില്ല; അനന്യാസ് ഉടൻതന്നെ വരുമായിരിക്കണം.''

''ആളയച്ചിട്ടു് എത്ര നേരമായി?''

നിക്കാനോർ പുഞ്ചിരിച്ചു; ''ലൂക്കോസേ, ആളയച്ചതു് കർത്താവാണു്. അനന്യാസ് വരുന്നുണ്ടെന്നു് അദ്ദേഹം ശൌലിനു ഒരു ദർശനത്തിൽ വെളിപ്പെടുത്തിക്കൊടുക്കുകയായിരുന്നു.''

അവർ തോട്ടത്തിന്റെ മറെറാരു ഭാഗത്തേക്കു നടന്നു. അവിടെ ശൌൽ മുട്ടുകുത്തി പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നു. കൈകൾ യാചനയുടെ ഭാവത്തിൽ ഉയർത്തിപ്പിടിച്ചിട്ടുണ്ടു്, ആ കണ്ണുകൾ ദമസ്ക്കോസ് റോഡിൽവച്ചെന്നപ്പോലെ ചട്ടുലമായി ചലിച്ചുകൊണ്ടിരുന്നു. അറമായഭാഷയിൽ പ്രാർത്ഥന അങ്ങനെ പ്രവഹിക്കു

---

കാര്യത്തിൽ കയിക്കർമാർ ദത്തശ്രദ്ധരാണു്. ഒരു വിദേശ്യജീവിതരീതിയും, സംസ്കാരവും തലയിൽ വെച്ചുകെട്ടാനല്ല അവരുടെ ശ്രമം. എന്നാൽ ബഹുഭാര്യാത്വം മുതലായ അനാചാരങ്ങളെ അവസാനിപ്പിക്കുന്നതിൽ സഹായിക്കുന്നുമുണ്ടു്. ബൈബിൾ ഇപ്പോൾ മുഴുവനും ലൂഗോലി ഭാഷയിൽ പരിഭാഷപ്പെടുത്തിക്കഴിഞ്ഞു. അമേരിക്കൻ കുഞ്ഞുങ്ങൾ കഥപ്പുസ്തകങ്ങൾ വായിക്കാൻ കൊതികാണിക്കുന്നതുപോലെ ജിജ്ഞാസാപൂർവ്വം കെനിയൻകുഞ്ഞുങ്ങൾ പുതിയനിയമത്തിന്റെ പ്രതികൾ കിട്ടിയാൽ വായന തുടങ്ങും. ഇന്നു മിഷൻ കെട്ടിടങ്ങളും ആശുപത്രികളും, ''കയിമോസി''യുടെ രൂപം മാററി. ബ്രിട്ടീഷ്ഗവണ്മെൻറു് ഉദാരപൂർവ്വം ഈ സേവനസംഘത്തിനു് സഹായഹസ്തം നീട്ടി. ആഫ്റിക്കൻ നാട്ടുകാർ തന്നെ നേതൃസ്ഥാനം സ്വീകരിച്ചു. ആ സമുദായത്തെ ഉയർത്തുന്ന സേവനപരിപാടിയിലാണു് മിഷൻ സംഘം ആരംഭംമുതലെ ശ്രദ്ധിച്ചിട്ടുള്ളതു്. കയിക്കർമാർ വ്യവസായവിഷയങ്ങളിൽ ക്രിസ്തീയാദർശം പാലിക്കുവാൻ നിഷ്കർഷയുള്ളവരാണു്. കെനിയായിലെ പുറജാതിക്കാരെ ക്രിസ്തുമാർഗ്ഗത്തിൽ ചേർക്കുന്നതിനു് മാത്രമല്ല അവർ യത്നിച്ചതു്. അവരുടെ അജ്ഞതയും, ദാരിദ്ര്യവും, രോഗങ്ങളും മാററാൻ ''ആഫ്റിക്കൻ ഇൻഡസ്റ്റ്റിയൽ മിഷൻ'' എന്നപേരിൽ ഒരു പദ്ധതിയാണു് അവർ സംവിധാനം ചെയ്തിട്ടുള്ളതു്.

കയാണ്. ശൗലിൻെറ സമീപമായി യൂദാസും മുട്ടുകുത്തി, ദൃഷ്ടികൾമുകളിലേക്കുയർത്തി അതേഭാഷയിൽതന്നെ പ്രാർത്ഥിക്കുന്നുണ്ട്. ശൗലിൻെറ ദൈന്യത കലർന്ന അർത്ഥനാഭാവം ലൂക്കോസിനു വിസ്മയനീയമായി തോന്നി. ഏതാനും ആഴ്ചകൾക്കു മുമ്പ് യരുശലേമിലെ സന്നദ്രീം സംഘത്തിൻെറ മുമ്പിൽ വച്ച് സ്തേഫാനോസിനെ പിടിപ്പിച്ചു തൻെറാടിയും പ്രഗത്ഭനുമായ ചെറുപ്പക്കാരനാണതെന്നു വിശ്വസിക്കാൻ ആ യുവാവു് സാഹസപ്പെട്ടു. വലിയോരു മാററം ആ മനുഷ്യനിൽ സംഭവിച്ചിരിക്കുന്നു.

"ഇനിയും ശൗലിനെ വിശ്വാസമായിട്ടില്ല, അല്ലേ?" ലൂക്കോസിൻെറ പകച്ചുള്ള നില കണ്ടിട്ട് നിക്കാനോർ ചോദിച്ചു.

ലൂക്കോസ് മനസ്സിലുള്ള അഭിപ്രായം മറച്ചുവയ്ക്കാൻ പോയില്ല. "ആ മനുഷ്യനാണ് സ്തേഫാനോസിനെ കൊന്നതു്". ഒരു നിമിഷം നിശ്ശബ്ദത പാലിച്ചിട്ട് ആ യുവാവു തുടർന്നു: "ഇപ്പോൾ അതൊരു പ്രശ്നമല്ല. ഇനിയൊരിക്കലും അയാൾ മററാരെയെങ്കിലും പിഡിപ്പിക്കുമെന്ന് ഞാൻ വിചാരിക്കുന്നില്ല. തന്നത്താൻ പീഡിപ്പിക്കുമായിരിക്കും. ശൗൽ ഒരു ഉന്മാദഗ്രസ്തനെപ്പോലെ തോന്നുന്നു".

"ദൈവത്തിൽനിന്നു ലഭിക്കുന്ന ആനന്ദമൂർച്ഛ ഉന്മാദമായി ചിലർ തെററിദ്ധരിക്കാറുണ്ട്. നാം ഇതുവരേക്കാളും പ്രായവും വിവേകവുമുള്ളവർ പോലും ആ തെററു പററീട്ടുണ്ട്".

ലൂക്കോസ് മറുപടി പറയുന്നതിനു മുമ്പ് നിക്കാനോർ തിരിഞ്ഞു നോക്കി ഇപ്രകാരം അട്ടഹസിച്ചു: "അതാ വരുന്നു, അനന്യാസ്".

തടിച്ചുരുണ്ട ഒരു ഹ്രസ്വകായൻ, കടയുടെ വാതിൽക്കൽ വന്നു, തോട്ടത്തിലേയ്ക്കു നോക്കി, നല്ല നിശ്ചയമില്ലാത്ത മട്ടിൽ സംശയിച്ചു നിൽക്കുന്നതുപോലെ തോന്നി. നിക്കാനോർ മുമ്പോട്ടു ചെന്നു സ്വാഗതമാശംസിച്ചു. അപ്പോൾ ആഗതൻ ചോദിച്ചു: "തർസോസുകാരനായ ഒരു ശൗൽ ഇവിടെയുണ്ടോ?"

"ഉണ്ട്. അകത്തു വന്നാലും".

"ഇവിടെവന്നു് ആ മനുഷ്യനെ സുഖപ്പെടുത്തണമെന്ന് ഒരു ദർശനത്തിൽ എന്നോട് ആവശ്യപ്പെട്ടിരിക്കുന്നു".

"ഞങ്ങൾ പ്രതീക്ഷിച്ചിരിക്കുകയായിരുന്നു". നിക്കനോർ അനന്യാസിനെ ശൗലിൻെറ അടുക്കലേക്ക് ആനയിച്ചു. ലൂക്കോസ് ആവേശഭരിതനായി. വൈദ്യശാസ്ത്രസംബന്ധമായ ഒരു പുതിയ ചികിത്സാവിധി കാണാൻ പോവുകയാണ്. അതിൻെറ രീതി സൂക്ഷിച്ചുകാണാൻ വേണ്ടി ആ യുവാവു് അനന്യാസിനോടു ചേർന്നു നിന്നു.

നിക്കാനോർ ശൗലിൻെറ ഉരത്തിൽ മന്ദമായി തട്ടി "ശൗലേ, നിന്നെ സുഖപ്പെടുത്താൻ അനന്യാസ് ഇതാ വന്നിരിക്കുന്നു".

ശൗൽ മുഖമുയർത്തി, മന്ദഹസിച്ചു. ആ കുരുടൻെറ മുഖത്തു് ഒരു പ്രകാശം പരന്നു; അതൊരു പുതിയ മനുഷ്യനാണെന്നു ലൂക്കോസിനു തോന്നി. അനന്യാസ്കുറെക്കൂടി അടുത്തു ചെന്നു, ശൗലിൻെറ പിറകിലായി നിലയുറപ്പിച്ചു, തൻെറ കൈവിരലുകൾ രോഗിയുടെ കൺപോളകളിൽ വച്ചു: "ശൗലേ, സഹോദരാ, കാഴ്ച പ്രാപിക്കുക. നീ കാഴ്ച പ്രാപിച്ചു പരിശുദ്ധാത്മപൂർണ്ണൻ ആകേണ്ടതിന് യേശുവെന്ന കർത്താവു് എന്നെ അയച്ചിരിക്കുന്നു".

ലൂക്കോസ് ശ്വാസമടക്കി, ആ രംഗം നോക്കിനിൽക്കുകയാണ്. ആകർഷകമായ ഒരു ചിത്രമായിരുന്നു അതു്. പച്ചിലപ്പടർപ്പിൻെറ മുമ്പിലായി, ശിരസ്സ് ഉയർത്തിപ്പിടിച്ച്, കണ്ണുകൾ ആകാശത്തിൻെറ നേർക്ക് വിക്ഷേപിച്ച്, മുട്ടുകുത്തിയിരിക്കുന്ന കുരുടൻെറ കൺപോളകളിൽ, ആ ഉണ്ട മനുഷ്യൻ തൻെറ കൈവിരലുകൾ ചേർത്തു നിൽക്കുന്ന ആ രംഗം ചേതോഹരമായിരുന്നു.

പെട്ടെന്നു് ശൗൽ അട്ടഹസിച്ചു: "എനിക്കു കാണാം! എനിക്കു കാണാം! ദൈവത്തിനു സ്തോത്രം. എനിക്കു കാഴ്ച കിട്ടി!" ആ കുരുടൻ പിടച്ചെഴുന്നേററു്, അനന്യാസിനെ ആലിംഗനം ചെയ്തു; സന്തോഷബാഷ്പം അയാളുടെ കണ്ണുകളിൽ നിന്നു പ്രവഹിച്ചു. ഓരോരുത്തർ പരസ്പരം ആലിംഗനം ചെയ്യാനും ദൈവത്തിനു നന്ദി പറയാനും തുടങ്ങി. അവിടെ നിൽക്കുന്നതു് അത്ര പന്തിയല്ലെന്നു തോന്നിയതിനാൽ, ലൂക്കോസ് പതുക്കെ പുറത്തേക്കു നടന്നു.

തെരുവ് വിജനമായിരുന്നു. വൈദ്യൻ വരുന്നതുവരെ കാത്തു നിൽക്കുക തന്നെ. കാര്യം, അനന്യാസ് മരുന്നൊന്നും ഉപയോഗിച്ചില്ലെങ്കിലും, സുഖപ്പെടുത്തൽ എത്ര എളുപ്പം നടന്നു! അതിനെന്തെങ്കിലും വിശദീകരണം കാണണം. വൈദ്യനെ കണ്ടു് അതെന്താണന്നു തെരക്കിയേ കഴിയൂ.

അനന്യാസിൻെറ കുറിയ രൂപം കടയിൽ നിന്നിറങ്ങി, തെരുവിലൂടെ താഴോട്ടു നടന്നു തുടങ്ങി. ലൂക്കോസ് ആ മനുഷ്യൻെറ ഒപ്പമെത്തി. "എൻെറ പേരു ലൂക്കോസ് എന്നാണ്. ഒരു വൈദ്യവിദ്യാർത്ഥിയാണ്. കുറേ നേരം ഞാൻ കൂടെ നടന്നു കൊള്ളട്ടയോ?"

"തീർച്ചയായും". അനന്യാസ് സമ്മതം നൽകി. "നിങ്ങൾ അവിടെ യൂദായുടെ തോട്ടത്തിൽ ഉണ്ടായിരുന്നെന്നു തോന്നുന്നല്ലോ. എന്താണു വേഗം പോന്നതു്?"

ലൂക്കോസ് ഒന്നു പരുങ്ങി: "ഞാൻ ഒരു യഹൂദനല്ല. അപ്പോൾ അവിടെ നിൽക്കുന്നതു് ഒരു പന്തികേടാവുമെന്നു കരുതിയെന്നുമാത്രം".

"മൽസ്യസംഘത്തിൽ ഒരംഗമാണോ?"

"അല്ല. ഞാനൊരു യവനനാണ്. ഒരു ദേവനിലും ഞാൻ വിശ്വസിക്കുന്നില്ല".

അനന്യാസിനു ചിരി വന്നു: "സ്തേഫാനോസ് മരിക്കാൻ നേരത്ത്നിങ്ങൾ ആ യുവാവിനെ ശുശ്രൂഷ ചെയ്തുവെന്നും, ചുരുൾ ഭദ്രമായി സൂക്ഷിച്ചുവെന്നും, ശൗലിൻെറ രോഗനിലയിൽ അയാൾക്കു വേണ്ട ഉതവി ചെയ്തു കൊടുത്തുവെന്നും നിക്കാനോർ എന്നോടു പറഞ്ഞുവല്ലോ".

"ഞാൻ ഒരു വൈദ്യനായിത്തീരാൻ പോവുകയാണ്. അപ്പോൾ രോഗികളെയും മുറിവേററവരേയും പരിചരിക്കേണ്ടതു് എൻെറ കർത്തവ്യംമാത്രമാണല്ലോ".

"ലൂക്കോസേ! എല്ലാ വൈദ്യന്മാരും നിങ്ങളേപ്പോലുള്ളവരായിരുന്നെങ്കിൽ! ഞാൻ എന്താണു ചെയ്തു തരേണ്ടതു?"

"ശൗലിനു കാഴ്ച നൽകിയതിൻെറ രഹസ്യം എന്താണെന്നു പഠിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ആ വിദ്യ പഠിക്കാൻ പണം മുടക്കണമെന്നുണ്ടെങ്കിൽ അതിനും ഞാൻ തയാണ്".

അനന്യാസ് അമ്പരന്നു: "ലൂക്കോസേ! വിൽക്കാൻ യാതൊന്നും എൻെറ കൈവശമില്ല. യാതൊരു രഹസ്യവിദ്യയൊട്ടില്ല താനും."

"പക്ഷേ, കൃത്യം ഇന്നു ചെയ്യണമെന്ന് നിങ്ങൾക്കറിവുള്ളതുപോലെ തോന്നി".

"കർത്താവു് എന്നോട് ഒരു ദർശ

# സംഗീതവിദ്യാലയവും, വാദ്യാലയവും

(വി. ജി. സഖറിയ ബി. എ. എൽ ടി.)

പ്രകൃതിയാണു് ഏററവും വലിയ കലാലയം. സ്രഷ്ടാവു് ഏററവും വലിയ പ്രഗത്ഭനായ കലാകാരനും. നിത്യഗംഭീരങ്ങളായ പർവ്വതങ്ങളിലും, സമുദ്രങ്ങളിലും മാത്രമല്ല, അല്പായസ്സുകളെങ്കിലും, ഹൃദയഹാരികളായ, ചിത്രശലഭങ്ങളിലും, ലില്ലിപുഷ്പങ്ങളിലും എന്നു വേണ്ട കുപ്പയിൽ വളരുന്ന കുണിൽപ്പോലും ഈശ്വരൻെറ കലാചാതുര്യം നൃത്തം വയ്ക്കുകയാണു്. അതിനാൽ ഈ വിശ്വശിൽപ്പിയെ ഉപാസിക്കുന്നതിനുള്ള ഉത്തമമാർഗ്ഗം കലയിൽ കൂടിയാണെന്നു് സിദ്ധിക്കുന്നു. ലോകത്തിലെ എല്ലാ പ്രധാന മതങ്ങളും സമുദായങ്ങളും ഈ വസ്തുതയെ അംഗീകരിച്ചു് പ്രാവർത്തികമാക്കിയിട്ടുണ്ടു്. ഹിന്ദുക്കളുടേയും ജൈനരുടേയും ക്ഷേത്രങ്ങളും, ആരാധനാരീതികളും ശില്പകലയുടേയും സംഗീതത്തിൻെറയും നൃത്തകലയുടെയും മടിത്തട്ടായിമിന്നിത്തിളങ്ങുകയാണു്. ഗ്രീസിലും റോമിലും, പണ്ടും ഇസ്രാം മതത്തിൻെറ സന്തതസഹചാരികളാണു് ലളിതകലകൾ. മഹാനായ ഗ്രിഗറിപോപ്പും കലകളുടെ പ്രോൽസാഹനാർത്ഥം നിസ്തുലമായ സേവനം അനുഷ്ഠിച്ചിട്ടുണ്ടു്.

കേരളത്തിലെ യാക്കോബായ സഭയുടെ പാരമ്പര്യം, ഇക്കാര്യത്തിൽ തികച്ചും വ്യത്യസ്ഥമാണു്. മാർത്തോമ്മാക്കാരുടെ നിലയും ഒട്ടും മെച്ചമല്ല. ഇവരുടെ മതാചരണരീതികളിൽ കലയെ എത്തിനോക്കാൻ പോലും അനുവദിച്ചിട്ടില്ല. പള്ളിപണിയിൽ ശിൽപ്പകലയ്ക്കു് സ്ഥാനമില്ല. ആരാധനയിൽ സംഗീതോപകരണങ്ങൾ നിഷിദ്ധമാണു്. അൽപം വല്ല സംഗീതവുമുണ്ടെങ്കിൽ അതിനെ കൊല്ലാക്കൊല ചെയ്തിരിക്കയുമാണു്. അവയുടെ രാഗവും താളവും ചട്ടകവംശത്തിൽ പെട്ടവതന്നെ. ഇതിൻെറയെല്ലാം കാരണം നമ്മുടെ മതം ഞായറാഴ്ച മതമായി അധ:പതിച്ചതാണു്. നമ്മുടെ പുരോഹിതവർഗ്ഗം അതിനെ ഒരു കഷായമായി കുറുക്കിവച്ചിരിക്കയാണു്. മേമ്പൊടി ചേർക്കുന്നതെന്നവർക്കു് നിർബന്ധവുമാണു്.

ഈ കിരാത രീതികളെല്ലാം മാറണം. നമുക്കു് പുരോഗമിക്കണം. നല്ല സാഹിത്യത്തിൽ ഇമ്പകരമായ രാഗങ്ങളിൽ നമ്മുടെ ആരാധന ഗീതങ്ങൾ മാറിയെഴുതണം. ഡൽഹിയിൽ ബ്രിട്ടീഷ് ബ്രോഡ്കാസ്റ്റിംഗ് സ്റ്റേഷൻെറ ഒരു ശാഖയുണ്ടു്. നമ്മുടെ ഗീതങ്ങളെ സംഗീതോപകരണങ്ങളിലേക്കു് പകർത്തുന്ന കർത്തവ്യം (Orchestration) ആവശ്യപ്പെട്ടാൽ അവർ ചെയ്തുതരും. അങ്ങിനെ ഗീതങ്ങളുടെ ആലാപനരീതിയെ കേരളത്തിൻെറ ഒരററം മുതൽ മറെറ അററം വരെ ഏകീകരിക്കാം. ഓരോ പള്ളിയിലും ശാസ്ത്രീയമായ അഭ്യസനം നടത്തിയ ഗായകസംഘം ഉണ്ടാകണം. ഇവക്കു് ആവശ്യമായ ചർച്ചു് ഓർഗൻ, വീണ, വയലിൻ മുതലായവ പള്ളിക്കാർ വാങ്ങികൊടുക്കണം. സംഗീതത്തിലും, വിവിധ വാദ്യോപകരണങ്ങളിലും സമർത്ഥമായ പരിശീലനം ഗായകസംഘാംഗങ്ങൾക്കു് കൊടുക്കുന്നതിനു് ഒരു കേന്ദ്ര സംഗീതവിദ്യാലയം, കോട്ടയം വൈദികസിമ്മനാരിയോടു് അനുബന്ധിച്ചു് സ്ഥാപിക്കണം. സംഗീതോപകരണങ്ങൾ ഉണ്ടാക്കുകയും, നന്നാക്കുകയും ചെയ്യുന്നതിനു് ഒരു വാദ്യാലയവും കാലക്രമത്തിൽ സ്ഥാപിക്കാവുന്നതാണു്. സിമ്മനാരിയിലെ ശെമ്മാശ്ശന്മാരെ സംഗീതശാസ്ത്രം പഠിപ്പിക്കണം. അഭിരുചിയുള്ളവക്കു് ഈ വിഷയത്തിൽ ഉന്നതവിദ്യാഭ്യാസം കൊടുക്കാവുന്നതാണു്.

ഓരോ പള്ളിയോടും അനുബന്ധിച്ചു് ഒരു പാഴ്സനേജ് പണിയിച്ചു് പട്ടക്കാരനെ സ്ഥിരമായി പാർപ്പിച്ചു് ആഴ്ചയിൽ എല്ലാ ദിവസങ്ങളിലും, പള്ളിയിൽ പ്രാർത്ഥനയും പൂജയും അർപ്പിക്കുന്ന രീതി നടപ്പിലാക്കുന്നതു് അഭിലഷണീയമാണു്. പള്ളിപ്പറമ്പിൽ ഒരു പൂന്തോട്ടം നിർമ്മിക്കാൻ അത്ര പ്രയാസമുള്ള കാര്യമല്ല. ഇതിലെ പൂക്കൾ ത്രോണോസ്സു് അലങ്കരിക്കാൻ ഉപയോഗിക്കാം. പൂക്കളും സംഗീതവും പ്രാർത്ഥനയിൽ ഏകാഗ്രമായിരിപ്പാൻ നമ്മെ സഹായിക്കും. അവ ഇന്നത്തെ "വട്ടിപ്പണം ശരണം ഗച്ഛാമി" എന്ന പല്ലവി അവസാനിച്ചു് സമാധാനം സ്ഥാപിക്കുവാൻ പ്രേരണ നൽകും. സംഗീത വിദ്യാലയം സ്ഥാപിക്കുന്നതിനും, മററു പരിപാടികൾ നടപ്പാക്കുന്നതിനും വൈദികസിമ്മനാരി പ്രിൻസിപ്പലും, സഹപ്രവർത്തകരും മുമ്പോട്ടു് വരുമെന്നു് വിശ്വസിക്കുന്നു. പായനും പുലയനുമെല്ലാം പുരോഗമിക്കുമ്പോൾ, ഒരു കാലത്തു് കേരളത്തിൻെറ അഭിനായകന്മാരായിരുന്ന യാക്കോബായക്കാർ മാത്രം ചക്കുന്തുന്ന കാളയെപ്പോലെ കറങ്ങി കറങ്ങി നശിക്കുന്നതു് ആരുടെ ശാപമാണോ ആവോ!

---

നത്തിൽ ആവശ്യപ്പെട്ടതുപോലെ ഞാൻ ചെയ്തുവെന്നു മാത്രം".

യുവാവിൻെറ മുഖത്തു് നിരാശ വ്യാപിക്കുന്നതുകണ്ടു് അനന്യാസു് തുടർന്നു: "ചില സമയത്തു് രോഗസൗഖ്യം ഉണ്ടാകുമ്പോൾ, അതിനുള്ള ശക്തി എവിടെ നിന്നുണ്ടായിയെന്നു് ഞാൻ അത്ഭുതപ്പെടാറുണ്ടു്. ലൂക്കോസേ! വൈദ്യംസംബന്ധിച്ചു് നിങ്ങൾ എന്നേക്കാൾ വളരെയധികം പഠിപ്പുള്ളവനാണു്. ഒരു പക്ഷേ, ആ ശക്തിയെപ്പററി വല്ലതും കണ്ടുപിടിക്കാൻ നിങ്ങൾക്കു കഴിഞ്ഞേക്കും. വരുക. വീട്ടിൽ കയറി വല്ലതും ആഹാരം കഴിച്ചിട്ടു്, നമുക്കൊരുമിച്ചു് രോഗികളെ സന്ദർശിക്കാൻ പോകാം".

Janatha Tile Works Kottayam.
ETTUMANOOR P. O.
ജനതാ ഓട്ടുകമ്പനി
മേൽത്തരംമേച്ചിലോട്ടുകൾ മൂലയോട്ടുകൾ, തറയോട്ടുകൾ, കണ്ണാടിയോട്ടുകൾ, പുകയോട്ടുകൾ, ചുട്ടകട്ടകൾ, ഇഷ്ടികകൾ, പൂച്ചട്ടികൾ
OUR SURKI POWDER A SPECIALITY.
For further particulars please write to:
P. A. POONNEN,
Palampadam, Kottayam. or The Manager, Janatha Tile Works
Ettumanoor P. O.

**Thought for the week**

"Pray Him to give you what Scripture calls "an honest and good heart" or "a perfect heart;" and, without waiting, begin at once to obey Him with the best heart you have. Any obedience is better than none. You have to seek His face; obedience is the only way of seeing Him."

J. H. Newman

പ്രതിവാരപ്രഭാഷണം (The Sermon for the week.)

# ആത്മീയാധികാരത്തിന്റെ വ്യാപ്തിയും സ്വഭാവവും

(എം. തൊമ്മൻ ബി. എ.)

"നിങ്ങളിൽ മഹാൻ ആകുവാൻ ഇച്ഛിക്കുന്നവൻ എല്ലാം നിങ്ങളുടെ ശുശ്രൂഷക്കാരൻ ആകണം; നിങ്ങളിൽ ഒന്നാമൻ ആകുവാൻ ഇച്ഛിക്കുന്നവൻ എല്ലാവർക്കും ദാസൻ ആകണം"

(മർക്കോസ് 10: 43–44)

ആത്മീയാധികാരം, ലൗകീകാധികാരം എന്നിങ്ങനെയുള്ള പദങ്ങൾ നാം സാധാരണ പ്രയോഗിക്കാറുള്ളവയാണു്. ലൗകീകാധികാരം എന്താണെന്നു് മനസ്സിലാക്കുവാൻ എളുപ്പമാണു്. എന്നാൽ ആത്മീയാധികാരത്തിന്റെ സ്വഭാവമെന്താണു്? അങ്ങിനെയൊന്നുണ്ടോ? ആത്മീയദൃഷ്ട്യാ നോക്കുമ്പോൾ വലിയവരെന്നോ ചെറിയവരെന്നോ, യജമാനനെന്നോ ദാസനെന്നോ, ഭരണകർത്താവെന്നോ ഭരണീയരെന്നോ ഉള്ള വ്യത്യാസങ്ങളൊന്നുമില്ലാതെ എല്ലാവരും ഒരുപോലെയല്ലേ? ഗുരു, പിതാവു്, നായകൻ എന്നിങ്ങനെയുള്ള സ്ഥാനങ്ങൾപോലും ക്രിസ്ത്യാനികളുടെ ഇടയിൽ അപ്രധാനങ്ങളാണെന്നു കർത്താവു പറയുന്നു. (മത്തായി 23: 8—10 നോക്കുക) പിന്നെ ആത്മീയരംഗത്തു് അധികാരത്തിനു് എന്തു പ്രസക്തിയാണുള്ളതു്? ആത്മീയാധികാരം എന്നൊന്നില്ല എന്നു പറയുവാൻ നിവൃത്തിയില്ല. ആ അധികാരത്തിന്റെ സ്വഭാവത്തെ തെറ്റിദ്ധരിക്കുകയും ലൗകീകാധികാരംപോലെ മാത്രം അതിനെ പരിഗണിക്കുകയും വിനിയോഗിക്കുകയും ചെയ്യുന്നതുകൊണ്ടാണു് പ്രയാസം നേരിടുന്നതു്.

വിനയവും സേവനവുമാണു് ആത്മീയാധികാരത്തിന്റെ അടിസ്ഥാനം. അഹംഭാവമോ മറ്റുള്ളവരുടെ പ്രശംസയും ആരാധനയും ശുശ്രൂഷയും ലഭിക്കണമെന്നുള്ള ആഗ്രഹമോ ഉള്ളവർക്കു് ആത്മീയാധികാരം അസാദ്ധ്യമാണു്. ആത്മീയമായി ഉയർന്ന സ്ഥാനങ്ങളിൽ ഇരിക്കുന്നവരുടെ വ്യക്തിമാഹാത്മ്യം ബുദ്ധിവൈഭവം സാമർത്ഥ്യം മുതലായവയെ നാം അഭിനന്ദിക്കുന്നതു നല്ലതുതന്നെ. എന്നാൽ പലപ്പോഴും വിനയത്തിലും സേവനത്തിലും അധിഷ്ഠിതമായ അധികാരം ലൗകീകാധികാരംപോലെ നമുക്കു ആകർഷണീയമായി തോന്നാത്തതുകൊണ്ടും ആത്മീയരംഗത്തും ലൗകീകമായ അധികാരം പ്രതിഷ്ഠിക്കണമെന്നുള്ള ആഗ്രഹം കൊണ്ടുമായിരിക്കാം ഇങ്ങനെയുള്ള അഭിനന്ദനം നാം പ്രകടിപ്പിക്കുന്നതു്. ആത്മീയമായ സിദ്ധികളെയും സ്വഭാവവൈശിഷ്ട്യത്തേയും സംബന്ധിച്ചുപോലും അന്യോന്യം അഭിനന്ദിക്കുന്ന രീതി ക്രൈസ്തവമല്ല. അതു ക്രിസ്തുവിനു കൊടുക്കേണ്ട സ്ഥാനം മനുഷ്യർക്കു് കൊടുക്കുവാൻ ഇടയാക്കും. "ഒരുത്തൻ അത്രേ നിങ്ങളുടെ ഗുരു; നിങ്ങളോ എല്ലാവരും സഹോദരന്മാർ." നാം സേവിക്കുന്നതു ക്രിസ്തുവിനെയാണു്. മറ്റുള്ളവരെ ശുശ്രൂഷിക്കുന്നതു ക്രിസ്തുവിനെ ശുശ്രൂഷിക്കുന്നതിനു സമമാണു്: ക്രിസ്തുവിനെ പ്രതി ആണല്ലോ നാം അങ്ങനെ ചെയ്യുന്നതു്. ക്രിസ്തുവിനെ സേവിക്കുന്നതിൽ മാത്രമാണു് ആത്മീയാധികാരം നിലനിൽക്കുന്നതു്. സഭയിൽ ആവശ്യമായിട്ടുള്ളതു് സമർത്ഥന്മാരെയല്ല; പ്രത്യുത വിശ്വസ്തരായ സേവകരെയാണു്. അങ്ങിനെയുള്ളവരുടെ അഭാവമാണു് സഭക്കുള്ള കുറവു്. സ്വന്തമായി യാതൊരാധികാരവും കാംക്ഷിക്കാതെ ക്രിസ്തുവിന്റെ പരമാധികാരത്തിനു സ്വയം കീഴ്പ്പെട്ടു് സഹോദരന്മാരുടെ ഇടയിൽ ഒരു സഹോദരനെപ്പോലെ വർത്തിക്കുന്നവർക്കാണു് യഥാർത്ഥമായ അധികാരം കൈവരുന്നതു്. അങ്ങിനെയുള്ളവർ മറ്റുള്ളവരുടെ പ്രലോഭനങ്ങൾക്കു വിധേയരാകാതെ ദൈവത്താൽ മാത്രം നയിക്കപ്പെടും. അവർ മറ്റുള്ളവരെ ദൈവത്തിങ്കലേക്കു നയിക്കുകയും അവരെ ദൈവഹിതത്തിനു് അധീനരാക്കുകയും ചെയ്യും. ബലംപ്രയോഗിച്ചോ ഭയപ്പെടുത്തിയോ മറ്റുള്ളവരെ അനുസരിപ്പിക്കേണ്ട ആവശ്യം അവർക്കുണ്ടാകുകയില്ല. കാരണം അവരുടെ അധികാരം സ്ഥിതിചെയ്യുന്നതു് ദൈവഹിതത്തിനു മറ്റുള്ളവർ കീഴ്പ്പെടുവാൻതക്കവണ്ണം ദൈവഹിതത്തിനുവേണ്ടി നിലകൊള്ളുന്നതിലാണു്. വേറെ ഏതെങ്കിലും അടിസ്ഥാനത്തിൽ പ്രീതിയോ പിൻതുണയോ സമ്പാദിക്കണമെന്നുള്ള ആഗ്രഹംപോലും അവർക്കുണ്ടാകുകയില്ല.

സ്നേഹത്തിന്റെ നിർബന്ധത്തിനു സ്ഥാനമുണ്ടു്. എന്നാൽ അങ്ങനെയുള്ള നിർബന്ധം ക്രിസ്തുവിൽകൂടെ മാത്രമേ പ്രയോഗിക്കാവൂ. അതായതു്, ക്രിസ്തുവിന്റെ സ്നേഹമായിരിക്കണം നിർബന്ധം ചെലുത്തുന്നതു്. ക്രിസ്തുവിന്റെ സ്നേഹത്തെ ഒരാൾ സ്വീകരിക്കുന്നെങ്കിൽ മാത്രമേ അയാളുടെ മേൽ ആ നിർബന്ധം സ്വാധീനം ചെലുത്തുകയുള്ളു.

ലോകപ്രകാരമുള്ള അധികാരപ്രയോഗം കാര്യസാദ്ധ്യത്തെ ലാക്കാക്കി പ്രവർത്തിക്കുന്നു. അതിനായി ഏതു വിധത്തിലുള്ള നിർബന്ധവും മനുഷ്യൻ പ്രയോഗിക്കും. ഏതു കുറുക്കു വഴികളും തേടും. എന്നാൽ ആത്മീയാധികാരത്തിന്റെ പ്രയോഗത്തിൽ കാര്യസാദ്ധ്യമല്ല ലക്ഷ്യം; സേവനമാണു്. ആ സേവനത്തിന്റെ ഉദ്ദേശം ക്രിസ്തുവിന്റെ നാമം മഹിമപ്പെടുക എന്നുള്ളതാണു്. ക്രിസ്തുവിന്റെ ആദർശങ്ങൾക്കും ആത്മാവിനും മാർഗ്ഗങ്ങൾക്കും മാത്രമേ അവിടെ സ്ഥാനമുള്ളു. ആരുടെയെങ്കിലും അധികാരത്തിന്റെയും സ്വാധീനശക്തിയുടെയും ഫലമായി അ

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. എഫേസ്യർ 6: 10–20

ആത്മീയമായ പോരാട്ടത്തിൽ ആത്മീയ ആയുധങ്ങൾ ഉപയോഗിക്കണം. ശരിയായ ശിക്ഷണമില്ലെങ്കിൽ ക്രിസ്തീയജീവിതം പുരോഗമിക്കയില്ല. നമ്മുടെ ഹൃദയത്തിൽ പോരാട്ടം നടത്തുന്ന പൈശാചിക ശക്തികളെ എതിരിടുവാൻ നമുക്കുള്ള സകല ആത്മീയശക്തികളെയും കേന്ദ്രീകരിക്കുകയാണ് ശിക്ഷണത്തിന്റെ ഉദ്ദേശം. ഉഗ്രമായ പരീക്ഷകൾ നമുക്കുണ്ടാകുമ്പോൾ നിർണ്ണായകമായ അവസാന നിമിഷങ്ങളിൽ ഉറച്ചു നിൽക്കുവാൻ ആവശ്യമായ വിശ്വാസവും ആശ്രയവും പ്രാർത്ഥനയിൽകൂടെ നാം പ്രാവർത്തികമാക്കണം. അങ്ങിനെയുള്ള ഓരോ കാൽവയ്പും പുതിയ ശക്തി സംഭരിക്കുവാനും പരീക്ഷകളിന്മേൽ വിജയം നേടുവാനും നമ്മെ സഹായിക്കും. ദൈവത്തിന്റെ "സർവ്വായുധവർഗ്ഗം" എന്താണെന്നും അവയെ ഉപയോഗിക്കേണ്ട തെ ങ്ങിനെ യെന്നും ചിന്തിക്കുക. ഞങ്ങൾക്കുവേണ്ടി വനത്തിൽ വെച്ച് നാല്പതു ദിവസം നോമ്പുനോററവനായ കർത്താവേ, നിന്റെ ശക്തിയിൽ ജഡത്തിന്റെ അഭിലാഷങ്ങളെ ആത്മാവിന്റെ പരിപൂർണ്ണ നിയന്ത്രണത്തിനു വിധേയമാക്കുവാൻ ഞങ്ങളെ സഹായിക്കേണമേ.

ചൊവ്വാ. മർക്കോസ് 1: 21—39

ക്രിസ്തീയജീവിതത്തിന്റെ ക്രമീകരണത്തിൽ ഏററവും ആവശ്യമായിട്ടുള്ള ഒരു കാര്യം നമ്മുടെ സമയത്തെ ദൈവത്തിനു പ്രതിഷ്ഠിക്കുകയും ശരിയായി വിനിയോഗിക്കുകയുമാണ്. പ്രാർത്ഥനയ്ക്കു സമയമില്ല എന്നു പറയുന്നതിന്റെ അർത്ഥം പ്രാർത്ഥന അത്യന്താപേക്ഷിതമല്ല എന്നു മാത്രമാണ്. പ്രാർത്ഥനയ്ക്കായി അതിരാവിലെ എഴുന്നേൽക്കുന്ന പതിവില്ലാത്തതുകൊണ്ടു തന്നേ പലരുടേയും ക്രിസ്തീയജീവിതം അധഃപതിച്ചു പോകുന്നുണ്ട്. യാതൊരു വിശ്രമവുമില്ലാതെ ജോലി ചെയ്ത ഒരു പകലും ആവശ്യത്തിനു വിശ്രമമോ ഉറക്കമോ ലഭിക്കാതിരുന്ന ഒരു രാത്രിയും കഴിഞ്ഞു് പ്രഭാതത്തിനു മുമ്പേ എഴുന്നേററു വിജനസ്ഥലത്തു പോയി പ്രാർത്ഥിച്ച കർത്താവാണു ക്രിസ്ത്യാനിക്കു മാതൃക ആയിരിക്കേണ്ടതു്. ആ മാതൃകയുടെ മുമ്പിൽ നമ്മുടെ ഒഴികഴിവുകൾ എത്ര അർത്ഥശൂന്യങ്ങളാണ്! ഓരോ ദിവസവും ജീവിതവ്യാപാരങ്ങളിൽ വ്യാപൃതരാകുന്നതിനു മുമ്പായി പ്രത്യേക ദൈവസംസർഗ്ഗത്തിൽ നാം കഴിച്ചുകൂട്ടുന്ന സമയമാണ് നമ്മുടെ ജീവിതത്തിന്റെ ലക്ഷ്യവും ഗതിയും സ്വഭാവവും നിർണ്ണയിക്കുന്നതു്. ദൈവത്തോടുകൂടി ആരംഭിക്കാത്ത ദിവസം ദൈവഹിതമനുസരിച്ചു ജീവിക്കുക സാദ്ധ്യമല്ല. കർത്താവേ, നിന്റെ വിലയേറിയ ദാനമായ സമയത്തെ നിനക്കു പ്രസാദകരമായ വിധത്തിൽ വിനിയോഗിക്കാൻ നീ ഞങ്ങളെ സഹായിക്കേണമേ.

ബുധൻ. യോഹന്നാൻ 9: 1—5.

ഓരോ ദിവസവും മുഴുവൻ സമയവും ദൈവത്തിന്റെ മഹത്വത്തിനായി ഉപയോഗിക്കുവാനാണ് ദൈവം നമുക്കു നൽകിയിരിക്കുന്നതു്. ശരിയായ ക്രമീകരണം ഇല്ലാത്തതിനാൽ നാം വളരെ അധികം സമയം പാഴാക്കിക്കളയുന്നുണ്ട്. വലിയ ജോലിത്തിരക്കുള്ളവരായി ഭാവിക്കുന്ന പലരും യഥാർത്ഥത്തിൽ വളരെ കുറച്ചു മാത്രം പ്രവർത്തിക്കുന്നവരാണ്. നമ്മുടെ കർത്താവു് എപ്പോഴും പ്രവർത്തിച്ചുകൊണ്ടിരുന്നു. എന്നാൽ ആവശ്യമുള്ള ആരുടെയും ക

---

വരോടിടപെടുന്നവർ ക്രിസ്തീയസ്വഭാവമില്ലാത്തവരായും ക്രിസ്തീയമൂല്യങ്ങളിൽ വിശ്വാസമില്ലാത്തവരായും തീരുന്നെങ്കിൽ അങ്ങിനെയുള്ള അധികാരം ക്രിസ്തീയമല്ലെന്നുള്ളതിനു മററു തെളിവൊന്നും ആവശ്യമില്ല. എന്നാൽ സഭയേയോ അധികാരസ്ഥാനങ്ങളെയോ കുററം പറഞ്ഞതുകൊണ്ട് ഫലമില്ല. സഭാംഗങ്ങളുടെ പരാജയമാണ് അവിടെ നിഴലിച്ചു കാണുന്നതു്. ക്രിസ്തുവിന്റെ അധികാരം ആർക്കും ആവശ്യമില്ലെന്നുള്ളതുതാണ് പരമാർത്ഥം. ലോകത്തിന്റെ അധികാരമേ നമുക്കു വേണ്ടു. അതു കിട്ടാതെ നാം തൃപ്തിപ്പെടുകയില്ല. അധികാരസ്ഥാനങ്ങളെ ആ വിധത്തിൽ ആക്കിത്തീർക്കുന്നതു ജനങ്ങളും കൂടിയാണ്. എല്ലാവരും ഒരുപോലെ ക്രിസ്തുവിന്റെ അധികാരത്തിനു കീഴ്പ്പെടുവാൻ തയ്യാറാകുമ്പോൾ ആത്മീയാധികാരത്തിനു പ്രസക്തിയും പ്രാധാന്യവും ലഭിക്കും. ക്രിസ്തുവിനുണ്ടായിരുന്നതുപോലെയുള്ള അധികാരത്തെ വിലമതിക്കുകയും ആഗ്രഹിക്കുകയും ചെയ്യുമ്പോൾ അക്രൈസ്തവമായ ലൗകീകാധികാരത്തിനുള്ള വാഞ്ഛ ശമിക്കും. അതല്ലാതെ അധികാര പ്രശ്നത്തിനു പരിഹാരം കണ്ടുപിടിക്കുക സാദ്ധ്യമല്ല.


## ട്രാവൻകൂർ ഫോർവ്വേഡ് ബാങ്ക് (ക്ലിപ്തം)

**ഹെഡ് ആഫീസ്: കോട്ടയം**

| | |
|---|---|
| **അധികൃതമൂലധനം** | രൂ 50,00,000 |
| **വാഗ്ദത്തമൂലധനം** | രൂ 25,00 000 |
| **നിക്ഷിപ്തമൂലധനം** | രൂ 15,00,000 |
| **കരുതൽധനം** | രൂ 6,97,000 |
| **പ്രവർത്തനമൂലധനം** | രൂ 4,52,61,000 |

[31–12–55]

ശരിയായ ഈടിന്മേൽ കുറഞ്ഞ കാലത്തേക്കു വയ്പ അവശ്യമുള്ളവർ ഞങ്ങളുടെ 47 ശാഖകളിൽ ഏതിനെയെങ്കിലും സമീപിക്കുക.

ബാങ്കിംഗ്സംബന്ധമായ എല്ലാ പ്രവർത്തനങ്ങളും നടത്തിവരുന്നു

**Look forward and bank**
**With Forward Bank.**

സി. എം. ചെറിയാൻ
സെക്രട്ടറി

രൃത്തിൽ ശ്രദ്ധിക്കുവാൻ അദ്ദേഹത്തിനു സമയവും സാവകാശവും ഉണ്ടായിരുന്നു. ചെയ്യരുതാത്ത കാര്യങ്ങൾ ചെയ്യുന്നതുകൊണ്ടും ചെയ്യുന്ന കാര്യങ്ങൾ തന്നെ വേണ്ടവിധത്തിൽ ചെയ്യാത്തതുകൊണ്ടുമാണ് നമുക്കു സമയം മതിയാകാത്തതു്. നാം ചെയ്യേണ്ടുന്ന കാര്യങ്ങൾ ചെയ്യുവാൻ സമയം കിട്ടാതിരിക്കയില്ല. ദൈവത്തോടുകൂടി ഓരോ ദിവസത്തെയും പ്ലാൻ തയ്യാറാക്കി ഓരോ കാര്യവും ദൈവാശ്രയത്തോടും ഏകാഗ്രതയോടും കൂടി ചെയ്യുന്നപക്ഷം എല്ലാം ഭംയായി ചെയ്യുവാൻ നമുക്കു കഴിയും. ദൈവമേ, നീ ഞങ്ങളെ ഭരമേല്പിച്ചിരിക്കുന്ന താലന്തായ സമയത്തെ അലസതമൂലം കഴിച്ചുമൂടുകയോ ദുരുപയോഗപ്പെടുത്തുകയോ ചെയ്യാതെ നിന്റെ മഹത്വത്തിനായി വിനിയോഗിക്കുവാൻ ഞങ്ങളെ സഹായിക്കേണമേ.

വ്യാഴം 1 കോരിന്ത്യർ 16: 1—2; 2 കോരിന്ത്യർ 9: 1—15.

നമ്മുടെ വസ്തുവകകളും നമ്മുടെ പണവും ഉൾപ്പെടെ നമുക്കുള്ളതെല്ലാം ദൈവത്തിന്റെ ദാനമാണെന്നും അവയെ ദൈവഹിതമനുസരിച്ചു മാത്രം നാം കൈകാര്യം ചെയ്യേണ്ടതാണെന്നും വേദപുസ്തകം വ്യക്തമായി പഠിപ്പിക്കുന്നുണ്ടു്. പത്തിലൊന്നു ദൈവത്തിനു കൊടുക്കണമെന്നുള്ളതു് യഹൂദന്മാരുടെ ഒരു നിർബന്ധ നിയമമായിരുന്നു. പരീശന്മാർ ഈ നിയമത്തെ തെററായ വിധത്തിൽ ആചരിച്ചിരുന്നതിനെ കർത്താവു കർശനമായി വിമർശിച്ചു. എങ്കിലും ആ നിയമം അനാവശ്യമാണെന്നു കർത്താവു പറഞ്ഞിട്ടില്ല. ക്രിസ്ത്യാനിയും അവന്റെ ധനത്തെ ദൈവതിരുനാമ മഹത്വത്തിനായി വിനിയോഗിക്കുവാൻ കടപ്പെട്ടവനാണു്. എന്നാൽ മിക്ക ക്രിസ്ത്യാനികളും അങ്ങനെ ചെയ്യുന്നില്ല. സഭയുടെ പ്രവർത്തനത്തിനും എല്ലാ നല്ല കാര്യങ്ങൾക്കും ഓരോ സഭാംഗവും ഉദാരമായി സംഭാവന ചെയ്യേണ്ടതാണു്. നാം ഓരോ വർഷവും എത്രമാത്രം കൊടുക്കുന്നുണ്ടെന്നും എന്തിനെല്ലാമാണു് കൊടുക്കുന്നതെന്നും കണ്ടുപിടിക്കുന്നതു കൊള്ളാം. ഈ നോമ്പുകാലത്തു നമ്മുടെ ദാനധർമ്മങ്ങളെ സംബന്ധിച്ചു ചില പുതിയ തീരുമാനങ്ങൾ ചെയ്തു് അവയെ നടപ്പിലാക്കാൻ ശ്രമിക്കുന്നതു നമ്മുടെ പുണ്യപരിശീലനത്തിന്റെ ഒരു ഭാഗമായിരിക്കട്ടെ.

വെള്ളി മത്തായി 20: 1—16

മനസ്സിലാക്കുവാൻ പ്രയാസമുള്ള ഒരുപമയാണിതു്. "എനിക്കുള്ളതിനെക്കൊണ്ടു മനസ്സുപോലെ ചെയ്‌വാൻ എനിക്കു ന്യായമില്ലയോ?" എന്നു വീട്ടുടയവൻ ചോദിക്കുന്നു. ഈ ചോദ്യം തന്നെ വേറൊരർത്ഥത്തിൽ ചിലർ തങ്ങളുടെ വസ്തുവകകളെ സംബന്ധിച്ചു ചോദിക്കാറുണ്ടു്. ആ ചോദ്യത്തിനു ക്രിസ്തീയമായ ഉത്തരം, 'ഇല്ല' എന്നാണു്. സ്വന്ത സ്വത്തും പൊതുസ്വത്തും കൈകാര്യം ചെയ്യുന്നതിൽ നമുക്കു വേണ്ടത്ര ഉത്തരവാദിത്വബോധമോ വിശ്വസ്തതയോ ഇല്ല. വരവു ചെലവു സംബന്ധിച്ചു് ശരിയായി കണക്കു സൂക്ഷിക്കുകയും കണക്കു ബോധിപ്പിക്കയും ചെയ്യാത്തവർ നമ്മുടെ ഇടയിൽ പലരില്ലേ? പണം ദൈവത്തിന്റേതാണെന്നും നാം അതിന്റെ കാര്യവിചാരകർ മാത്രമാണെന്നും ഉള്ള ബോധത്തോടുകൂടി പെരുമാറേണ്ടതു ഒരു ക്രിസ്തീയ ധർമ്മമാണു്. ഭൗമിക കാര്യങ്ങളെ സ്വർഗ്ഗീയ താല്പര്യങ്ങളെ മുൻനിർത്തി ക്രമീകരിക്കുന്ന പക്ഷം സ്വർഗ്ഗത്തിൽ നിക്ഷേപം കൂട്ടിവെയ്ക്കുവാൻ അവ നമ്മെ സഹായിക്കും.

ശനി. യേശയ്യാ 58: 1—12.

നോമ്പും ഉപവാസവും തമ്മിൽ ബന്ധമുണ്ടു്. നോമ്പുകാലത്തു് ഉപവസിക്കുന്നതു കൂടാതെ ചില ഭക്ഷ്യപദാർത്ഥങ്ങളെ വർജ്ജിക്കുകയും ചെയ്യുന്നു. നോമ്പും ഉപവാസവും അതിൽതന്നെ ഒരു പുണ്യമായതുകൊണ്ടല്ല നാം അതിനെ ആചരിക്കുന്നതു്. നമ്മുടെ ശരീരത്തെ മുഴവനും ദൈവത്തിനുപ്രതിഷ്ഠിക്കുന്നതിന്റെ ഒരടയാളമായിട്ടാണു് നാം അങ്ങിനെ ചെയ്യുന്നതു്. ക്രിസ്തുമതമാണു് ഏററവും ഭൗതികമായ (materialistic) മതമെന്നു ഒരിക്കൽ ആർച്ചു് ബിഷോപ്പു് ററെംബിൾ പറയുകയുണ്ടായി. കാരണം ശരീരത്തിനു അർഹിക്കുന്ന സ്ഥാനം ക്രിസ്തുമതം കൊടുക്കുന്നു. ശരീരം ആത്മാവിന്റെ വാഹനമായി ദൈവം സൃഷ്ടിച്ചിട്ടുള്ളതും ദൈവത്തിന്റെ സേവനത്തിനായി ഉപയോഗിക്കുവാൻ ഉദ്ദേശിച്ചിട്ടുള്ളതുമാകുന്നു. ശരീരത്തെ ആത്മാവിന്റെ നിയന്ത്രണത്തിൽ കൊണ്ടുവരിക എന്നുള്ളതു നോമ്പിന്റെ ഒരു പ്രധാന ലക്ഷ്യമാണു്. ആത്മസംയമനം എപ്പോഴും ആവശ്യമാണു്. അതിന്റെ ഉദ്ദേശം എപ്പോഴും ദൈവത്തെ സേവിക്കുക ആയിരിക്കുകയും വേണം. കർത്താവേ, പരിശുദ്ധാത്മാവിന്റെ ആലയമായ ഞങ്ങളുടെ ശരീരത്തെ പരിപൂർണ്ണമായി ദൈവത്തിനു പ്രതിഷ്ഠിക്കുവാൻ ഞങ്ങളെ സഹായിക്കേണമേ.


## ചർച്ചുവീക്കിലി വരിസംഖ്യ

(എപ്പോഴും മുൻകൂർ)

| | രൂ. ണ. സ. |
|---|---|
| ഒരു വർഷത്തേക്കു് | 6—0—0 |
| ആറുമാസത്തേക്കു് | 3—0—0 |
| ഒററപ്രതി | 0—2—0 |
| ഇൻഡ്യക്കുവെളിയിൽ | 8—0—0 |



# ദിബാങ്ക് ഓഫ് ന്യൂ ഇൻഡ്യാ (ക്ലിപ്തം)

H. O. തിരുവനന്തപുരം.

ചെയർമാൻ—മി: കെ. ജോർജ്ജ് ബി. എ.

**ശാഖകൾ**

| | | |
|---|---|---|
| ആലപ്പുഴ | കോട്ടയം | പുനലൂർ |
| ആലുവാ | കോഴഞ്ചേരി | തിരുവല്ലാ |
| ചാത്തന്നൂർ | കുമ്പനാട്ട് | തിരുവനന്തപുരം |
| ചെങ്ങന്നൂർ | പന്തളം | വൈക്കം (കടയ്ക്കാവൂർ) |
| ചിറയിൻകീഴ് | പത്തനംതിട്ട | വെണ്ണിക്കുളം |
| എറണാകുളം | | പെരുമ്പാവൂർ |

കെ. ഇ. ചെറിയാൻ

ജനറൽ മാനേജർ.

23–ാം സങ്കീർത്തനം 8.

# ജീവിതത്തിൻെറ കൂരിരുൾതാഴ്വര

റവ. ജോൺഡീൻ

II

നിങ്ങളുടെ കണ്ണുനീരിനു കാരണം എനിക്കറിവാൻ പാടില്ല. പക്ഷെ ദുഷിച്ച മാർഗ്ഗങ്ങളിൽ കൂടെ ചരിക്കുന്ന നിങ്ങളുടെ കണവൻെറ മദ്യപാനംനിമിത്തം നിങ്ങളുടെ ഹൃദയം ഭേദിക്കുന്നുണ്ടാവാം. അതല്ലെങ്കിൽ അനാരോഗ്യം നിങ്ങൾക്കു വിലങ്ങുതടിയായി വരികയും തൽഫലമായി കട്ടിൽമാത്രം ആലംബമായി പരാശ്രയത്തിൽ കഴിയേണ്ടിവരികയും ചെയ്യുന്ന ഒരവസ്ഥയായിരിക്കാം നിങ്ങൾ കൺമുമ്പിൽ കാണുന്നതു്. അതുമല്ലെങ്കിൽ കാഴ്ച നഷ്ടപ്പെട്ട ജീവിതം മുഴുവൻ അന്ധരുടെ വ്യൂഹത്തിൽപെട്ടവനായി ജീവിക്കേണ്ടുന്ന സാഹചര്യമായിരിക്കാം നിങ്ങൾക്കു ലഭിച്ചിരിക്കുന്നതു്. നിങ്ങളുടെ ജീവിതത്തേക്കാൾ പ്രിയപ്പെട്ടിരുന്ന ഒരുവൻ നിങ്ങളുടെ സവിധത്തിൽ നിന്നു മരണത്താലോ വിദേശവാസത്താലോ വിദൂരസ്ഥനാക്കപ്പെട്ടതിൻെറ ഫലമായി ഒരു പക്ഷെ രാപകലില്ലാതെ നിങ്ങൾ ഹൃദയവ്യഥ അനുഭവിക്കുന്നുണ്ടാവാം. ക്രിസ്തീയജീവിതത്തിലുള്ള അജാഗ്രതനിമിത്തം കർത്താവിനെ നിഷേധിച്ചുപറയുകയും പിന്നീടു മാനസാന്തരപ്പെട്ട പൂർവ്വസ്ഥാനത്തു പ്രതിഷ്ഠിതനാകുകയും ചെയ്ത പത്രോസിനനുഭവപ്പെട്ടതുപോലെയുള്ള അസ്വസ്ഥത നിങ്ങൾ അനുഭവിക്കുന്നുണ്ടാവാം. നിങ്ങളുടെപ്രത്യാശകൾ നിരാശയാകുന്ന പാറക്കെട്ടിൽ തട്ടിയുടഞ്ഞതിൻെറ ഫലമായി നിങ്ങളുടെ ജീവിതം ഭയാനകമായ ഏകാന്തതയിലേക്കു തിരിഞ്ഞിരിക്കാം. അങ്ങിനെയെങ്കിൽ നിങ്ങൾക്കായി എഴുതപ്പെട്ടതാണു് ഈ വാക്കുകൾ. അവ നിങ്ങളുടെ മാർഗ്ഗത്തിൽ പ്രകാശകിരണങ്ങൾ വിതറുന്നതിനായി ഉദ്ദേശിക്കപ്പെട്ടിട്ടുള്ളവയുമാണു്. ഈ താഴ്വരയ്ക്കു നിങ്ങളെ പരാജയപ്പെടുത്തുവാൻ സാധ്യമല്ലെന്നുള്ള ഉറപ്പു നിങ്ങൾ ബലമായി പിടിച്ചാലും. എന്തുകൊണ്ടെന്നാൽ നിങ്ങളുടെ ഇടയനായ കർത്താവു് അവിടെ നിങ്ങളോടുകൂടെയുണ്ടു്, അവിടെ നിങ്ങളെ നയിച്ച തൃക്കരങ്ങൾതന്നെ അതിൽക്കൂടെ അതിനപ്പുറത്തേക്കും നിങ്ങളെ നയിക്കും. ദുഃഖം നിങ്ങൾക്കു അയച്ചുതന്നവൻെറ സാന്നിദ്ധ്യമാണു് അതിനപ്പുറം കിടക്കുന്നതിനുള്ള ഉത്തമസഹായി. മുറിപ്പെടുത്തിയ കരംതന്നെ മുറിവു വെച്ചുകെട്ടുന്നു. "അടിക്കുന്ന വടി നിങ്ങൾക്കു ചാരുന്നതിനുള്ള തുണയായി മാറുന്നു.

**മരണനിഴൽതാഴ്വര**

അതൊരു അവസ്ഥയല്ല, മാർഗ്ഗമാണെന്നു സ്മരിക്കുമല്ലോ. ഞാൻ താഴ്വരയിൽ നടന്നു എന്നല്ല, താഴ്വരയിൽക്കൂടെ നടന്നു എന്നാണു നാം വായിക്കുന്നതു്. ജീവിതത്തിലേക്കുള്ള പ്രവേശനദ്വാരമാണതു്. ആഫ്ഗാനിസ്ഥാനിലെ വൻപർവ്വതനിരകൾക്കിടയിൽക്കൂടെ ഇന്ത്യൻ സമതലപ്രദേശങ്ങളിലേക്കു നീണ്ടുകിടക്കുന്ന കൈബർ പാതയേപ്പററി പിതാവു സംസാരിക്കുന്നതു ഞാൻ കേട്ടിട്ടുണ്ടു്. താഴ്വര ഒരു ബഹിർഗമനമാർഗ്ഗമാണല്ലോ. മിസ്രയിമിലെ അടിമത്വം, ക്രൂരത, പീഡ എന്നിവയിൽനിന്നു ചെറുകുന്നുകളും താഴ്വരകളും നിറഞ്ഞതും ധനസമൃദ്ധവും സ്വതന്ത്രവുമായ കനാനിലെ മനോഹരദേശത്തേക്കുള്ള ഇസ്രായേലിൻെറ പുറപ്പാടു് ഒന്നു സ്മരിക്കുക.

അതു നിഴലിൻെറ താഴ്വരയാണു്, അന്ധകാരത്തിൻെറയല്ല. ഇരുവശത്തും പ്രകാശമുണ്ടു്, അവയ്ക്കു മദ്ധ്യത്തിലായി നിഴൽത്താരയും. അതു മരണത്തിൻെറ നിഴലാണു്, മരണമല്ല. നമ്മുടെ കർത്താവായ യേശു യഥാർത്ഥമരണത്തെ നേരിടുകയും അതിൻെറ വിഷം നശിപ്പിച്ചു് അതേപ്പററിയുള്ള ഭയാശങ്കകൾ നിർമ്മാർജ്ജനം ചെയ്യുകയും ചെയ്തു. നിഴൽ ഒരു വസ്തുവിൻെറ ഏകദേശപ്രതിഛായ മാത്രമാണല്ലൊ. തന്മൂലം ആ നിഴലിനു് ഒരു ദോഷവും ചെയ്യുവാൻ കഴിയുന്നതല്ല. മനുഷ്യനു മാർഗ്ഗഭ്രംശം വരുത്തുവാൻ നിഴലിനു സാധ്യമല്ല. സിംഹത്തിൻെറ നിഴലിനു കടിച്ചുകീറുവാനോ ഗർജ്ജിക്കുവാനോ പാടില്ലല്ലൊ. ഒരു രാക്ഷസൻെറ നിഴലിനു കൊല്ലുവാനും. മരണത്തിനു്—അതാണല്ലൊ മനുഷ്യൻ ഏററവും ഭയപ്പെടുന്ന നിഴൽ—നശിപ്പിക്കുവാനും ശക്തിയില്ല. നിഴലുള്ളിടത്തു് അതിനെ ഉച്ചാടനം ചെയ്യുവാൻ വെളിച്ചം ഉണ്ടായിരിക്കണം, അതു് ഉണ്ടുതാനും. മരണം വഴിയരികിൽനിന്നു നമ്മുടെ മാർഗ്ഗത്തിൽ അതിൻെറ നിഴൽ വീഴ്ത്തുമ്പോൾ സ്വർഗ്ഗീയവെളിച്ചം അതിന്മേൽ പതിക്കുന്നതിനാൽ നമ്മുടെ യാത്ര നിർബാധം തുടരുവാൻ നമുക്കു സാധിക്കുന്നു.

**ഞാൻ താഴ്വരയിൽക്കൂടെ നടന്നാലും.**

എല്ലാവരും ആ താഴ്വരവഴിയായി കടന്നുപോകുന്നുണ്ടു്, എന്നാലും എല്ലാവരും ആ വഴി സഞ്ചരിക്കുന്നില്ല. സഞ്ചാരം ഭരഭംഗമായ പുരോഗമനത്തെ സൂചിപ്പിക്കുന്നു. അതു മാർഗ്ഗവും അതിൻെറ അന്ത്യവും അറിയുകയും ആ വഴിയായി സഞ്ചരിക്കുന്നതിനു ദൃഢനിശ്ചയം ചെയ്യുകയും ചെയ്യുവനെ കുറിക്കുകയും ചെയ്യുന്നു. അവൻ ചിന്താചാഞ്ചല്യം കൂടാതെ ശാന്തനിർഭരമായ ഗാംഭീര്യത്തോടെയത്രേ യാത്ര തുടരുന്നതു്. ജീവിതത്തിലും മരണത്തിലും നമ്മുടെ മാർഗ്ഗദർശി ക്രിസ്തുവാണു്. അവൻെറ അരക്കെട്ടിൽ മരണത്തിൻെറയും ശവകുടീരത്തിൻെറയും താക്കോൽ ബന്ധിച്ചിരിക്കുന്നു. മരണവക്ത്രത്തിലെത്തിയ വിശുദ്ധൻ യാതൊരു ഒച്ചപ്പാടും ഉണ്ടാക്കുന്നില്ല. അവനു ഭയപ്പെട്ടു് ഓടേണ്ട ആവശ്യമില്ല, മുമ്പോട്ടു പോകുവാനുള്ള സന്ദേഹം നിമിത്തം പിൻവാങ്ങുവാൻ ശ്രമിക്കുന്നുമില്ല. ദൈവഹൃദയത്തിലുള്ള യഥാർത്ഥഭവനത്തിലേക്കു പ്രയാണം ചെയ്യുന്നു എന്നറിയുന്നതുകൊണ്ടു ശാന്തമായി നിസ്സന്ദേഹം അവൻ യാത്ര തുടരുന്നു. ദൈവം സ്നേഹമാണെന്നു ക്രിസ്തു നമ്മെ പഠിപ്പിച്ചിട്ടുണ്ടു്. ആ ഉപദേശം എവിടേക്കു നയിക്കുന്നു എന്നു വി. യോഹന്നാൻ വിശദീകരിക്കുന്നതു ശ്രദ്ധിക്കുക. "ഇങ്ങനെ ദൈവത്തിനു നമ്മോടുള്ള സ്നേഹത്തെ നാം അറിഞ്ഞും വിശ്വസിച്ചുമിരിക്കുന്നു. ദൈവം സ്നേഹംതന്നെ. സ്നേഹത്തിൽ വസിക്കുന്നവൻ ദൈവത്തിൽ വസിക്കുന്നു, ദൈവം അവനിലും വസിക്കുന്നു." സ്നേഹത്തിൽ വസിക്കുന്നു എന്നും സ്നേഹനിർദ്ധിതമായ ഒരു ഭവനമുണ്ടെന്നും സങ്കല്പിക്കുക. ആ ഭവനം ദൈവമാണെങ്കിൽ അതെത്ര അത്ഭുതകരമായ അനുഭവമായിരിക്കും! നമ്മുടെ ഭവനം ദൈവഹൃദയത്തിലാണു; ദൈവഭവ

# നിലെക്കൽക്കുരിശും ചായൽപ്പുലിയും മററും

(ററി. കെ. ജോസഫ് ബി. എ. എൽ. ററി.)

പത്തറുപതു വർഷം മുൻമ്പു മുതലെ (ഇന്നു വയസ്സെഴുപത്തിമൂന്നു്) എൻെറ അപ്പൻ, ജ്യേഷ്ഠന്മാർ എന്നീ കുടുംബാംഗങ്ങളിൽനിന്നു് ചായല്പള്ളിയെപ്പററിയും; ആ സ്ഥലം വിട്ടു് ഈ ചെങ്ങുന്നൂറിൽ(ചെംകുന്നൂരിൽ, വന്നു് ആദ്യം ഇതിനടുത്ത് ഓതറ എന്ന സ്ഥലത്തുള്ള "പുന്നേട്ട"ക്കുന്നിലും (പുന്നവട്ടം), പിന്നെ പേരാത്തു (പേരകത്തു) പറമ്പിലും, പിന്നെ എൻെറ ജനനത്തിനും മുൻപ് "തെഞ്ചേരി നമ്പൂരി"യുടെ ഇല്ലപ്പറമ്പിലും ഇവിടത്തെ "പുന്നരട്ടമഠത്തിൽ"പ്പണ്ടാരത്തിൽ തമ്പുരാൻെറ ആനുകൂല്യത്താൽ കുടിപാർത്ത ചായലിലെ "കല്ലറയ്ക്കൽ" നസ്രാണി കുടുംബത്തെപ്പററിയും ചായലിൽനിന്നു ഞങ്ങളുടെ പൂർവികന്മാരെ തുരത്തിയ "ഉറുമാപ്പുലി, പെരുമ്പാററാ" എന്നിവയെപ്പററിയും ഞാൻ കേട്ടപാരമ്പര്യംഎനിക്കോർമ്മയുണ്ടു്.

കാഞ്ഞിരപ്പള്ളിയിൽനിന്നു യാത്രവന്ന ഒരു നസ്രാണി കല്ലറയ്ക്കനും എൻെറ ഒരു പരേതനായ ജ്യേഷ്ഠനും തമ്മിൽ യദൃച്ഛയാ കച്ചേരിയിൽ വച്ചു കണ്ടപ്പോൾ കുടുംബപ്പേരിൻെറ സാദൃശ്യമോ ഏകത്വമോ നിമിത്തം കുടുംബപാരമ്പര്യങ്ങൾ തമ്മിൽപ്പറഞ്ഞു. ആ കല്ലറയ്ക്കനും കത്തോലിക്കസഭയിലെ മോൺസിഞ്ഞോർ കല്ലറയ്ക്കൻെറ കുടുംബക്കാരനും ചെങ്ങന്നൂർ കല്ലറയ്ക്കനും ഒരു കുടുംബക്കാരാണെന്നു് അവർ തീരുമാനിച്ചു. അങ്ങനെ അല്ലാത്ത മററു പല കല്ലറയ്ക്കൽ വീട്ടുകാരുമുണ്ടു്. ചായലിൽനിന്നു് ഒരു കൂട്ടം നസ്രാണികൾ കഴതല്പററത്തു സ്വന്ത സാമാനങ്ങളും പള്ളിവക ചിലതും (ഒരു കാസാ എന്നോർമ്മ) കേററി കടമ്പനാട്ടു വന്നു് (മേല്പറഞ്ഞ "പുലിപാററാ"കൾ നിമിത്തം തന്നെ) കുടിയേറിയെന്നു പിന്നീടറിഞ്ഞു. (ആറന്മുളയോ മററോ വന്ന ചായൽക്കാരെപ്പററി ഞാൻ കേട്ടിട്ടില്ല.) ചെങ്ങന്നൂർ വന്നു കുറേക്കാലം കഴിഞ്ഞു് കൊല്ലം (420) നാനൂററിരുപതിൽ "കല്ലറയ്ക്കൽ, കങ്കാലി, കടന്തോടൻ, പയിനുമ്മൂടൻ" എന്നീ നാലു കുടുംബക്കാർകൂടി ചെങ്ങന്നൂരെ ആദ്യത്തെ പള്ളിയായ മുണ്ടങ്കാവുപള്ളി" ഒരമ്പലത്തിൻെറ തൊട്ടടുത്ത പറമ്പിൽ തന്നെ വെച്ചു.

Whitehouse-ൻെറ Lingerings of Light എന്ന ചരിത്രത്തിൽ മേല്പടി വിവരങ്ങളിൽ ചിലതുണ്ടെന്നോർമ്മ. കൂടാതെ 1823-ാമാണ്ടിലെ Ward and Conner's Survey റിപ്പോർട്ടിൽ അവർ ഏകദേശം ഒന്നര ശതാബ്ദം മുമ്പു ചായലിൽ കണ്ട അവശിഷ്ടങ്ങളെപ്പററി പറഞ്ഞിട്ടുണ്ടു്. അതു ഞാൻ പത്തുമുപ്പതു വർഷം മുമ്പു എടുത്തു് ഒരു പത്രത്തിൽ പ്രസിദ്ധപ്പെടുത്തി. പിന്നെ പുലിക്കോട്ടു വലിയ മെത്രാച്ചൻെറ നിർദ്ദേശപ്രകാരം കോട്ടയത്തു വാഴൂർ ചെറിയമഠത്തിൽ വലിയച്ചൻ ചായലിൽ ചെന്നു പുരാതനകളും ഒരു കൽക്കുരിശിൻ കഷണവും കണ്ടെന്നു് അദ്ദേഹം എനിക്കു മറുപടി തന്നു. പിന്നെ ആണ്ടുതോറും ചായലിൽ (ചാഞ്ഞ പ്രദേശം) വേട്ടയ്ക്കു പോയിരുന്ന ഒരു നസ്രാണി, അക്ഷരങ്ങൾ കൊത്തിയ ഒരു "കൽക്കുരിശുകഷണം" (എന്നു പറയപ്പെടുന്നതു്) ചായലിൽനിന്നു കൊണ്ടുവന്നു്, കാഞ്ഞിരപ്പള്ളിക്കടുത്തുള്ള 'കൂവപ്പള്ളി'യിലെ കത്തോലിക്കപള്ളിയിൽ സ്ഥാപിച്ചു. അതിൻെറ അക്ഷരങ്ങളുടെ പകർപ്പു ഞാൻ വരുത്തി 1923 ഡിസംബറിലെ (London) Indian Antiquary മാസികയിൽ പ്രസിദ്ധപ്പെടുത്തി (336-7-ാം പുറങ്ങൾ). ഈ ലിഖിതം നിർവ്യാജമാണെന്നു തെളിയിക്കേണ്ടിയിരിക്കുന്നു.

പിന്നീടു 1925-ൽ (എന്നു തോന്നുന്നു) റെവ. ഫാദർ ഹോസ്റ്റൻ (Hosten) എന്ന ഗവേഷകൻ ഇവിടെ ഗവണ്മെൻറിൻെറ അതിഥിയായി വന്നു് തിരുവിതാംകൂറിലെ ആർക്കിയോളജിവകുപ്പിലെ ചിലരോടുകൂടെ ചായലിൽ പോയി. കൂടെ ഞാനും പോകാൻ ഗവണ്മെൻറു അനുവദിച്ചു. എങ്കിലും എൻെറ കാലിലെ സുഖക്കേടുനിമിത്തം പോകാനൊത്തില്ല (സാധിച്ചില്ല). കോട്ടയത്തു പള്ളത്തെ എണ്ണയ്ക്കൽ മി. ഇ. ഐ. ചാണ്ടിയും കൂടെപ്പോയി എന്നു തോന്നുന്നു. നിലയ്ക്കലെ അവശിഷ്ടങ്ങൾ വരെ ചെല്ലാൻ ഫാദറിനു സാധിച്ചില്ല. അന്നു് ഇന്നത്തെപ്പോലെ കാട്ടുറോഡുകൾ ഇല്ലായിരുന്നല്ലോ.

നിലയ്ക്കൽ കണ്ടവയിൽ പ്രധാനമായവ അവിടത്തെ ഖബറുകളാണു്. പുരാണവസ്തുവകുപ്പുകാരും മററും വന്നു വേണം ആ ഖബറുകൾ തുറന്നു ഗവേഷണം നടത്തേണ്ടതു്. മററാരും അവ തുറക്കരുതു്. മണ്ണു മാററുന്നതും, കുഴിച്ചുനോക്കുന്നതും, കുളത്തിനടിയിലെ ചെളിയിൽ നോക്കുന്നതും മററും ആ വിദഗ്ദ്ധന്മാർതന്നെ ചെയ്യട്ടെ.

മാർത്തോമ്മാശ്ലീഹാ തെന്നിന്ത്യയിൽ വന്നേയില്ലെന്നാണു കത്തോലിക്ക പണ്ഡിതനായ Rev. Fr. Henasഉം മററും പറയുന്നതു് എന്നോർക്കണം. നിലയ്ക്കൽ, തമിഴിലെ നിലൈക്കല്ലു് (നാട്ടിയകല്ലു്) ആയിരിക്കാം. ബുദ്ധസ്ഥലങ്ങളിലും നാട്ടുവാഴികളുടെയും മററും "ഇടവക" അതിർത്തികളിലും അത്തരം കല്ലുകട്ടിളകൾ (തോരണം എന്നു സംസ്കൃതത്തിൽ) നാട്ടുക പണ്ടു പതിവായിരുന്നു. കൊല്ലത്തെ തരിസാ (നസ്രാണി) പ്പള്ളിയുൾപ്പെട്ട ഒമ്പതാം ശതകത്തിലെ കൊല്ലം കോട്ടയുടെ "തോരണ"വാതലിനേപ്പററി നമ്മുടെ ചെപ്പേടിൽ പറഞ്ഞിട്ടുണ്ടു്. പള്ളികൾക്കു വെളിയിൽ (Open air cross) കുരിശുകല്ലു നാട്ടുക മലങ്കര നടപ്പായതു പറങ്കികൾ കൊണ്ടുവന്ന സമ്പ്രദായമാണെന്നാണു് ഇതേവരെയുള്ള അറിവു്.

ഉറുമാപ്പുലി, പുലച്ചിലന്തി എന്ന വിഷജന്തു (ഊർണ്ണനാഭപ്പുലി) ആണു്. അവ ഇന്നും കാട്ടിലുണ്ടെന്നറിയുന്നു. ചിലന്തിവല ചില ദിക്കുകളിൽ "ഉറുമാനൂല"യാണു്. പെരുമ്പാററാ വെട്ടുക്കിളിയാണെന്നാകുന്നു എൻെറ കുടുംബത്തിലെ പാരമ്പര്യം. മേല്പറഞ്ഞ രണ്ടു ജന്തുക്കളെയും ഐതിഹ്യനിർമ്മാതാക്കൾ

---

നം നമ്മുടെ ഹൃദയത്തിലുമത്രേ. അത്ഭുതകരമായ ഈ വാക്കുകളുടെ അർത്ഥമെന്തായിരിക്കാം. അതു് നാം ഇവിടെവച്ചു മനസ്സിലാക്കിത്തുടങ്ങുന്നു; നിത്യസ്നേഹമാകുന്ന ആ ഭവനത്തിലേക്കു നിഴലുകളുടെ താഴ്വര വഴിയായി നാം കടന്നുപോകുകയും ചെയ്യുന്നു.

പ്രിയപ്പെട്ട കർത്താവേ, നീ എൻെറ പിന്നിലും അവിടുത്തെ വടിയും കോലും എന്നെ ആശ്വസിപ്പിക്കുന്നതിനും അങ്ങയുടെ കുരിശു് എന്നെ നയിക്കുന്നതിനും ഉണ്ടായിരിക്കുന്നപക്ഷം മരണനിഴൽതാഴ്വരയിൽപോലും ഞാൻ യാതൊന്നും ഭയപ്പെടുകയില്ല.

# FASTING AND ABSTINENCE

We are beginning to come in sight of the greatest of Christian festivals, Easter, the time when we rejoice and praise God for the great Hope which He has given to the world in the glorious Resurrection from death of His incarnate Son Jesus Christ, the sure and certain Hope that we too may through faith in Him share that resurrection in our own souls and bodies. For that we sing and make melody and cry Alleluia (Praise the Lord) with all our heart and soul.

But before that joyful resurrection we know that He had to pass through a life of trouble and hardship. Are we to share His resurrection triumph and not His sufferings? We may be answered, "We all have our share of toil and trouble in this life, and there is no need to add to it by voluntary penance." True enough: but it is the will to share that matters, and by a voluntary penance now and then undertaken we can assure ourselves of that will and strengthen it.

**Fasting Enjoined**

Again we may be told that Christ nowhere gives us a direct command to fast, as He does to pray. For this there may be two reasons. He lived and taught among Jews, and the command was already laid upon them. In their law a yearly fast was commanded at the Day of Atonement, "on the tenth day of the seventh month" (Numbers 29. 7); on this day "ye shall afflict your souls," and by these words fasting was meant, as we see from Isaiah 58. 5, and as the Jews have ever understood and observed it. It was a strict fast from all food and drink throughout the day as a penance for the sins of the nation during the previous year. Other fasts were ordered later at times of calamity, for instance by the mouth of the prophet Joel: "Blow the trumpet in Zion, sanctify a fast, call a solemn assembly" (Joel 2. 15-17); and some of these fasts became yearly practices. We learn from the Gospels that the practice of fasting had become, one might almost say, quite popular among the Jews in our Lod's time. His disciples were criticized for neglecting it—"Why do John's disciples and the disciples of the Pharisees fast and thy disciples fast not?" (Mark 2. 18). Indeed we find a Pharisee boasting that he fasted twice a week (Luke 18 12). Jesus Christ replied to His critics that for His disciples the present season was a time of joy, like that of a wedding which did not suit with fasting. "But (said He) the days will come when the Bridegroom shall be taken away from them, and then will they fast, in that day."

This saying comes near to an injunction, and indeed the old version by writing "shall fast" for "will fast" makes it into one. But Jesus, who treats His disciples not as servants but as friends (John 15. 14, 15), considerately leaves the matter to their good feeling.

**The Church's Rule**

The question may now be raised, if it is a matter of good feeling and free will, why is a special season of fasting prescribed? The answer is that from the earliest times Christ's resurrection was commemorated about the time of the Jews' Passover festival, and it was the good feeling of the Church at large that prescribed the fast beforehand as a sign of mourning for our sins which caused His death and as a spiritual preparation for the Easter joy. This fast was at first confined to Easter Eve (the day before) and perhaps Good Friday, His death anniversary; but gradually it was extended to include the forty preceding days, in memory of His fasting and temptation in the wilderness—or rather it includes 46 days, because the six Sundays of those weeks are not fast days, Sunday being a day of joy, and the Lord's Day is always considered unsuitable for fasting.

Jesus Christ gives us some advice about fasting (Mathew 6. 16, 18), which He surely would not do if He did not expect us to

---

വക്രിപ്പുലി (വ്യാഘ്റപ്പുലി) യും പാപ്പുറാവും, Fakir Polygar ഉം മററുമാക്കി.

മാർച്ച് 17–ലെ ചർച്ച വീക്കിലിയിൽ വക്രിപ്പുലി ആനയാണെന്നം ചെപ്പേടിലുണ്ടെന്നു റവ. ഏബ്രഹാം പറഞ്ഞിരിക്കുന്നല്ലൊ. അതു ശരിയല്ല. വ്യാഘ്റി (പെൺകടുവാ) വക്രിയായി എന്നു വരാം. ഫാദർ നെടുഞ്ചിറയാണ് വക്രിപ്പുലി ഫക്കിർ പോലിഗാർ ആക്കിയതു്. നിലയ്ക്കൽക്കണ്ട വലിയ ഹോൾത്തറ (നീളം 80 × വീതി 30 അടി) യുടെ വടക്കുള്ള "പള്ളിയറ"ക്കാവിൽ പണ്ടുണ്ടായിരുന്നതു് ബുദ്ധമുനി ആയിരുന്നൊ എന്തോ? ബൌദ്ധാവശിഷ്ടങ്ങൾ അവിടെയൊ സമീപത്തൊ ഉണ്ടോ (ബുദ്ധവിഗ്രഹം ബുദ്ധപാദം, കരിങ്കൽക്കുട എന്ന നിലക്കല്ല്, ബുദ്ധസ്തൂപം, ബൌദ്ധഗുഹ മുതലായവ ഉണ്ടോ) എന്നു നോക്കണം. ആ പ്രദേശത്തെ പഴയ സ്ഥലനാമങ്ങളും ശേഖരിക്കണം. ആങ്ങമൂഴി എന്ന സ്ഥലനാമം ആം–കൽ–മൂഴി ആയിരിക്കാം. ആവിൻകല്ല് ആങ്കൽ ആവ് ശിവന്റെ കാളയോ, കാമധേനുവോ, ആകാം.

തമിഴ്നാട്ടിൽനിന്നു് ചായലിലേയ്ക്കും ചായലിൽ നിന്നു പടിഞ്ഞാറെ മലയാളനാട്ടിലേയ്ക്കും പണ്ടുണ്ടായിരുന്ന മലങ്കാട്ടു പാതകളേതെല്ലാമെന്നും, താവളങ്ങളേതെല്ലാമെന്നും നിർണ്ണയിക്കണം (കാളകെട്ടി) എല്ലക്കല്ല്, കഴുതയുരുട്ടി മുതലായവ പോലുള്ളവ) തമിഴനാട്ടിൽ നിന്നായിരിക്കാം ചായലിൽ കുടിയേററമുണ്ടായതു്. (കൊല്ലം 420–നു വളരെ മുൻപുതന്നെ). 80 × 30 അടി നീളം വീതിയുള്ള ഹോൾ ഉപയോഗിച്ചവർ പലശതം വീട്ടുകാരായിരിക്കണം, അല്ലെങ്കിൽ പലശതം ആളുകൾ.

അവിടത്തെ ഖബറുകളും തലയോട്ടികളും പുരത്തറകളും എത്രയെന്നു നിർണ്ണയിക്കണം. 80 × 30 അടി വിസ്തീർണ്ണമുള്ള വല്ല സുറിയാനിപ്പള്ളിയും ഇന്നു കേരളത്തിലുണ്ടോ എന്നു സംശയമാണ്. മേല്പറഞ്ഞ പള്ളിയറ ("മുനിയറ" എന്നു സംജ്ഞയുണ്ട്) ക്കാവിലെ കുരിശു ഹൈന്ദവമാണെന്നു് പറയുന്നെന്നു് അച്ചന്റെ ലേഖനത്തിൽ കാണുന്നല്ലൊ. പുരത്തറകൾ നസ്രാണിത്തെരുവുകളിലെപ്പോലെ രണ്ടു വരിയായിട്ടാണൊ എന്തോ? കുവപ്പള്ളിയിൽ കൊണ്ടുപോയി വച്ചു വണങ്ങിവരുന്ന കഷണം പൊകെയുള്ള മററു കുരിശു കഷണങ്ങളും നിലയ്ക്കൽ കിടപ്പുണ്ടെന്നും, അവയിലും അക്ഷരങ്ങളും രൂപങ്ങളുമുണ്ടെന്നുമാണ് 1923—ലെ എന്റെ ലേഖനത്തിൽ പറഞ്ഞതു്. അതിന്നാധാരം കുവപ്പള്ളിക്കഷണം കൊണ്ടുവന്ന ആൾ തന്നേ. ആ വേട്ടക്കാരൻ ഇന്നുണ്ടോ എന്തോ?

—

M Reg: No. 5268. Licence No. 493.

# ചർച്ച് വീക്കിലി

fast. He says, "When ye fast...;" and in the season of Lent the Church (that is to say, the good feeling of Christian people) gives us a date for that "when" by prescribing Lent, the season before the Lord's sufferings and resurrection.

**How to Fast**

Now we come to the question: are we seriously expected to fast, like Moses and Elijah, or our Lord Himself, for full forty days, and during that time to take no food or drink? No certainly not. That is too much for ordinary human nature. The man has his daily work, the woman has her house and children, and their strength must be maintained for these tasks. A strict fast may be observed occasionally, as on Ash Wednesday (the first day of Lent) or on Good Friday, by those who have the strength for it; but for the most part we do all that is required of us if we reduce our food during those days, and if we abstain from other unnecessary things that give us pleasure, tobacco, picture houses, or those extra cups of tea that some of us like to take between meals, or perhaps the sugar in the tea. We may make a special effort on Fridays, the day of our Lord's death, and Wednesdays, the day of His betrayal. In colder countries, where much meat is eaten, it is a common custom to abstain from it on those days; in this country fish (where fish is eaten), or eggs, or ghee, or other of the richer foods, might similarly be omitted from the diet. This modified form of fasting is known as *abstinence*—abstinence from something to which we are accustomed and which we may rightly use. The root principle is that we should *put ourselves under discipline* by making for ourselves a rule, such as we know that we can carry out, and keep it strictly.

**Christ's Advice**

Our Lord Jesus Christ gave some plain and simple advice on fasting. He said (Matthew 6. 16-18): "When ye fast, be not, as the hypocrites, of a sad countenance: for they disfigure their faces, that they may be seen of men to fast. (They omitted to wash and neglected their hair and beards, or perhaps shaved their heads). Verily I say unto you, they have received their reward. (Their reward is the foolish admiration of their neighbours). But thou, when thou fastest, anoint thy head, and wash thy face; that thou be not seen of men to fast, but of thy Father, who is in secret and thy Father, who seeth in secret, shall recompense thee. That is to be, as it were, a secret between the soul and God, by which the soul expresses in its bodily behaviour its sorrow for past excess and its determination to exercise restraint over the body's extravagant cravings.

**Fasting in the New Testament**

The first Christians knew well the value of fasting. We read that they fasted before sending pnul and Barnabas on their first missionary journey, and Paul and Barnabas also on occasion fasted with the local church (Acts 13. 2, 14. 23); St Paul tells us that he was "in fastings oft", and so were the other Apostles; "I buffet my body (says he) and bring it into bondage" (II Corinthians 11 27 6. 5; I Cor. 9. 27). In Luke 2. 37 we have a lesson how prayer and fasting go together, each supporting the other. Fasting is the principal way in which we may "crucify the flesh" (Galatians 5. 24); it demonstrates our willingness to obey the Lord's word "Take up thy cross and follow me" (Mark 8. 34).

We will end with a verse from that poet from whom we borrowed a poem a few months ago, the saintly George Herbert: and we may note how he speaks of Lent as a *feast*—to starve the body may provide a feast for the soul:—

Welcome, dear feast of Lent!
who loves not thee,
He loves not temperance or
authority,
But is a child of passion.
The Scriptures bid us fast:
the Church says, "New!"
Give to thy mother what thou
Wouldest allow
To every corporation.

"Every corporation", every club indeed, has its rules, and shall the Church of God alone among societies be denied this right?—when indeed it is more than a human society; it is founded on Christ and is the Temple of God's Holy Spirit (I Corinthians 3. 11, 16).

(The Epiphany)

## എട്ടു പുസ്തകങ്ങൾ

| | രൂ. | ണ. | പൈ |
|---|---|---|---|
| സുന്നഹദോസുകൾ | 1 | 0 | 0 |
| മൂന്നു വിശ്വാസസത്യങ്ങൾ | 0 | 8 | 0 |
| ,, വി. സി. അച്ചനും റോമാസഭയും (5 ണ സ്റ്റാമ്പയക്കുക) | 0 | 4 | 0 |
| ചേപ്പാട്ടു മാർ ദീവന്നാസ്യോസ് | 1 | 0 | 0 |
| വിസിററ് സോവനീർ | 1 | 0 | 0 |
| വലിയനോമ്പിലെയും കഷ്ടാനുഭവ ആഴ്ചയിലെയും പ്രാർത്ഥനാക്രമം | 2 | 8 | 0 |
| കന്തീലായുടെ ക്രമം | 1 | 0 | 0 |
| മാർ ഇഗ്നാത്തേ്യാസ് ദഹഹദാ | 0 | 10 | 0 |

ആവശ്യപ്പെടുക

കെ. വി. മാമ്മൻ. ചർച്ച് വീക്കിലി ആഫീസ്, കോട്ടയം.

Printed and Published by N. M. Abraham B. A' at the Malayala Manorama Press, Kottayam.